

ശ്രീശങ്കര ഭഗവൽപാദകൃത

# ദൃക്ദൃശ്യവിവേകം

അഥവാ

# വാക്യസുധ

(ഭാഷാവ്യാഖ്യാനസഹിതം)

വ്യാഖ്യാതാവ്

**സ്വാമി ജ്ഞാനാനന്ദസരസ്വതി**




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



ശ്രീശങ്കര ഭഗവൽപാദകൃത

# ദൃക്ദൃശ്യവിവേകം

അഥവാ

# വാക്യസുധ

(ഭാഷാവ്യാഖ്യാനസഹിതം)

വ്യാഖ്യാതാവ്

**സ്വാമി ജ്ഞാനാനന്ദസരസ്വതി**

പ്രസാധകർ
ആനന്ദകുടീരം, കന്യാകുമാരി.
വില രൂ. 3–00

# മുഖവുര

ദശോപനിഷത്തുക്കളും, ബ്രഹ്മസൂത്രങ്ങളും, ഭഗവൽഗീതയുമാകുന്ന മൂന്നു സമാഹാരങ്ങളെയാണ് പ്രസ്ഥാനത്രയമെന്നു പറയുന്നത്. പ്രസ്ഥാനത്രയമാണ് വേദാന്തശാസ്ത്രത്തിന്റെ പ്രമാണഗ്രന്ഥങ്ങൾ. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ മൂന്നു വീക്ഷണങ്ങളിൽക്കൂടെ ഗ്രഹിക്കപ്പെട്ടു വരുന്നുണ്ട്. വേദാന്തശാസ്ത്രമെങ്കിലും പ്രസ്തുത മൂന്നു വീക്ഷണങ്ങൾക്കുമുള്ള അടിസ്ഥാനപ്രമാണഗ്രന്ഥങ്ങൾ പ്രസ്ഥാനത്രയം തന്നെയാണ്. അക്കാരണംകൊണ്ടുതന്നെ പ്രസ്തുത മൂന്നു വീക്ഷണങ്ങളുടെയും ലക്ഷ്യം ഒന്നാണെന്നു സ്പഷ്ടമാവുന്നുമുണ്ടല്ലോ. ആചാര്യന്മാരുടെ ഭിന്നാഭിപ്രായങ്ങളിൽക്കൂടെയുള്ള വ്യാഖ്യാനങ്ങളാണ് വേദാന്തശാസ്ത്രത്തിനു വ്യത്യസ്തങ്ങളെന്നു തോന്നത്തക്കനിലയിലുള്ള മൂന്നു സ്വരൂപങ്ങളുണ്ടാക്കിത്തീർത്തത്.

അനിഷേധ്യമായ ഭാഷ്യത്തിൽകൂടെ പ്രസ്ഥാനത്രയത്തെ വ്യാഖ്യാനിച്ച് അദ്വൈത വേദാന്തത്തെ നിലനാട്ടിയ പരമാചാര്യനാണ് ശ്രീശങ്കരഭഗവൽപാദർ. പ്രസ്ഥാനത്രയത്തിന്റെ ശങ്കരഭാഷ്യത്തെക്കാൾ ശ്രേഷ്ഠമായൊരു ഗ്രന്ഥം അദ്വൈതവേദാന്തത്തിന്റെ ഉൽബോധനത്തിനാവശ്യമില്ല. അത്രത്തോളം നിസ്സംശയമായി തത്വത്തെ ഉൽബോധിപ്പിച്ചിട്ടുണ്ട്. എന്നിരുന്നാലും ഭാഷ്യത്തിലെ ഭാഷയും വിഷയവും ഒരുപോലെ പ്രൗഢമാണ്. അതിനാൽ മന്ദബുദ്ധികൾക്ക് സുഗമമായി ഗ്രഹിക്കാൻ കഴിഞ്ഞെന്നു വരില്ല. അതിനാൽ അതേ പ്രമേയത്തെ അധികരിച്ച് ലളിതമായ ഭാഷയിലും ശൈലിയിലും പ്രകരണങ്ങൾ രചിക്കാനിടയായി. അദ്വൈതവേദാന്തമാകുന്ന ഒരേ വിഷയത്തെ അധികരിച്ച് എഴുപതിലധികം പ്രകരണങ്ങൾ എഴുതിയിട്ടുണ്ട് ആചാര്യപാദങ്ങളെന്നു പറയപ്പെട്ടുവരുന്നു. അവയിൽ ആകൃതികൊണ്ട് ചെറിയവയും വലിയവയുമുണ്ട്. പ്രകൃതി മിക്കവാറും എല്ലാററിനും ഒന്നുതന്നെ. അങ്ങനെയുള്ള പ്രകരണഗ്രന്ഥങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്തതും എന്നാൽ ആകൃതികൊണ്ട് ചെറിയതെന്നുതോന്നാമെങ്കിലും പ്രൗഢഗംഭീരവുമായ, ഒരു പ്രകരണമാണ് പ്രകൃതഗ്രന്ഥമായ ''ദൃക്ദൃശ്യവിവേകം.''

പ്രപഞ്ചത്തെ അഥവാ സംസാരത്തെ ദൃക്കും ദൃശ്യവുമാകുന്ന രണ്ടു സ്വരൂപത്തിൽ ഒതുക്കി കാണിച്ചുതരുന്നു ഈ ഗ്രന്ഥം. ജീവനെ ദൃക്കായും ജഗത്തിനെ ദൃശ്യമായും ബോധ്യപ്പെടുത്തുകയും ചെയ്യുന്നു. അനന്തരം പ്രസ്തുത ദൃക്ദൃശ്യങ്ങൾക്ക് സാക്ഷിയായ പരചൈതന്യത്തെ ''ആത്മാ''വെന്നുൽബോധിപ്പിച്ചു സമർത്ഥിക്കുകയും ചെയ്യുന്നു. ഇതാ

ണ് ഈ ഗ്രന്ഥത്തിലെ ഉള്ളടക്കത്തിൻെറ സാമാന്യരൂപം. കേവലം നാല്പ ത്തിയാറ് പദ്യങ്ങളെക്കൊണ്ട് തത്വശാസ്ത്രത്തിൻെറ മർമ്മത്തെ സമർത്ഥ മാകുംവണ്ണം പ്രകാശിപ്പിക്കുന്നു ആചാര്യൻ. ഈ കൊച്ചുപ്രകരണത്തിൻെറ ശരിയായ ബോധംകൊണ്ടുതന്നെ അദ്വൈതവേദാന്തത്തിൽ ഒരു ജിജ്ഞാസു വിന് സ്ഥിരപ്രതിഷ്ഠ നേടാമെന്നാണിരിക്കുന്നത്.

സാധാരണ ജനങ്ങൾക്കറിയാൻ പററുന്ന ലളിതമായ മലയാള വ്യാഖ്യാന ത്തോടുകൂടിയ ഈ പുസ്തകം ഇതിനുമുൻപൊരിക്കൽ പ്രസിദ്ധീകരിച്ച താണ്. പഴയകോപ്പികൾ ബാക്കിയില്ലാത്തതുകൊണ്ടും ആവശ്യക്കാർ ധാരാ ളമുള്ളതുകൊണ്ടും ഇപ്പോൾ രണ്ടാം പതിപ്പായി അച്ചടിച്ചിരിക്കയാണ്. കൂടാതെ റിട്ട. പോലീസ് ആഫീസർ ശ്രീ. കെ. പി. കുട്ടിശങ്കര പണിക്കർ അവർകളുടെ സഹധർമ്മിണി ശ്രീമതി കീഴേപ്പാട്ട് കല്യാണിക്കുട്ടി അമ്മ അവർകളുടെ സ്മാരകമെന്ന നിലയിലുമാണ് ഈ രണ്ടാം പതിപ്പിൻെറ പ്രസിദ്ധീകരണം. അവരുടെ ഒരു പുത്രനാണ് ഇതിൻെറ അച്ചടിച്ചിലവു കൾ നിർവ്വഹിച്ചതെന്നു പറയാൻ സന്തോഷമുണ്ട്. അദ്ദേഹത്തിൻെറ ത്യാഗ വേദിയിൽ കൂപ്പുകൈ അർപ്പിച്ചുകൊള്ളുന്നു.

ഭഗവാനനുഗ്രഹിക്കട്ടെ!

ആനന്ദകുടീരം
കന്യാകുമാരി
10–3–1982

സ്വാമി ജ്ഞാനാനന്ദസരസ്വതി



കീഴേപ്പാട്ട് കല്യാണിക്കുട്ടി അമ്മ
(W/o ശ്രീ. കെ. പി. കുട്ടിശങ്കര പണിക്കർ)
കല്യാൺ സദൻ
മരുതരോഡ്, പാലക്കാട്

ജനനം: കൊ. വ. 1073 കന്നിമാസം 22–ാം തീയതി
ജനിച്ച സ്ഥലം: ചെർപ്പുള്ളശ്ശേരി

മരണം: കൊ. വ. 1156 മേടമാസം 23–ാം തീയതി (6–5–1981)
മരിച്ച സ്ഥലം: മരുതരോഡ്, പാലക്കാട്

# ദൃക്ദൃശ്യവിവേകം അഥവാ വാക്യസുധ

രൂപം ദൃശ്യം ലോചനം ദൃക് തദ്‌ദൃശ്യം ദൃക് തു മാനസം
ദൃശ്യാ ധീവൃത്തയഃ സാക്ഷീ ദൃഗേവ തു ന ദൃശ്യതേ.

സാരം:— ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ അഞ്ചുവിഷയങ്ങളെക്കൊണ്ട് നിറയപ്പെട്ടതാണ് പ്രപഞ്ചം. ആറാമതൊരു വിഷയമില്ല. അതിനാൽ എന്തെല്ലാം പദാർത്ഥങ്ങൾ ജഗത്തിലുണ്ടായാലും അവയെല്ലാം പറയപ്പെട്ട അഞ്ചു വിഭാഗങ്ങളിൽ ഏതെങ്കിലും ഒന്നിൽപ്പെടുന്നു. ആ സ്ഥിതിക്കു ശബ്ദാദി പഞ്ചവിഷയാകാരമാണ് ജഗത്തെന്നു ബോധിക്കാൻ വിഷമമില്ല. വിഷയങ്ങളിൽ ഓരോന്നും ഓരോ ഇന്ദ്രിയത്തിന്റെ ദൃശ്യമാണ്. രൂപം ദൃക്കിന്റെയും, സ്പർശം ത്വക്കിന്റെയും, രസം നാക്കിന്റെയും, ശബ്ദം ശ്രോത്രത്തിന്റെയും, ഗന്ധം മൂക്കിന്റെയും ദൃശ്യങ്ങളാണ്. ശബ്ദപ്രപഞ്ചത്തെ മുഴുവൻ ശ്രവണേന്ദ്രിയം അറിയുന്നു. രൂപപ്രപഞ്ചത്തെ ദൃഗിന്ദ്രിയവും അറിയുന്നു. സ്പർശപ്രപഞ്ചത്തെ ത്വഗിന്ദ്രിയവും രസവർഗ്ഗത്തെ മുഴുവൻ രസനേന്ദ്രിയവും, ഗന്ധവിഭാഗത്തെ മുഴുവൻ നാസികയും അറിയുന്നു. ആ സ്ഥിതിക്കു പഞ്ചവിഷയാകാരമായ സ്ഥൂലപ്രപഞ്ചത്തെ മുഴുവൻ പഞ്ചേന്ദ്രിയങ്ങൾ അറിയുന്നു. പഞ്ചേന്ദ്രിയങ്ങൾക്ക് ഗ്രഹിക്കാൻ കഴിയാത്തതായി ഒന്നുമില്ല പ്രപഞ്ചത്തിൽ. അതിനാൽ സ്ഥൂലപ്രപഞ്ചം മുഴുവൻ പഞ്ചേന്ദ്രിയങ്ങളുടെ ദൃശ്യങ്ങളാണ്. പഞ്ചേന്ദ്രിയങ്ങൾ പ്രപഞ്ചത്തിന്റെ ദൃക്കുകളാണ്.

അങ്ങനെ ദൃക്കും ദൃശ്യവുമെന്ന രണ്ടു രൂപത്തിൽ പ്രപഞ്ചത്തെ വേർതിരിക്കുമ്പോൾ ശബ്ദാദി പഞ്ചവിഷയങ്ങളും, ശ്രോത്രാദി പഞ്ചേന്ദ്രിയങ്ങളും മാത്രം അടങ്ങിയതാണ് പ്രപഞ്ചം.

ദൃക്ദൃശ്യങ്ങളാകുന്ന ഇന്ദ്രിയങ്ങളും വിഷയങ്ങളുമെല്ലാം മനസ്സിന്റെ ദൃശ്യങ്ങളാണ്. മനസ്സ് അവയുടെയെല്ലാം ദൃക്കുമാണ്. അങ്ങനെയുള്ള മനസ്സും ബുദ്ധിയും, ബുദ്ധിയുടെ വൃത്തികളുമെല്ലാം സാക്ഷിചൈതന്യമാകുന്ന പ്രത്യാഗാത്മാവിനു ദൃശ്യങ്ങളാണ്. ആത്മചൈതന്യം അവയ്ക്കെല്ലാം ദൃക്കുമാണ്. എന്നാൽ ആത്മാവിനെ ഗ്രഹിക്കുന്ന മറെറാരു ദ്രഷ്ടാവില്ല. അതിനാൽ ആത്മാവ് എല്ലാററിന്റെയും ദ്രഷ്ടാവും സാക്ഷിയുമാണ്. അങ്ങനെ പ്രപഞ്ചത്തിൽനിന്ന് ഇന്ദ്രിയങ്ങളിലേക്കും, ഇന്ദ്രിയങ്ങളിൽനിന്ന് അന്തഃക്കരണത്തിലേക്കും, അതിൽനിന്നു സാക്ഷിചൈതന്യത്തിലേക്കും പ്രജ്ഞയെ നയിക്കുന്നവർക്ക് എളുപ്പത്തിൽ ആത്മോപാസനത്തിനുള്ള കഴിവുണ്ടാവും. ഉപാസനംകൊണ്ട് അന്യഭാവങ്ങൾ വിട്ടുപോവുമ്പോൾ ആത്മസാക്ഷാൽക്കാരംപോലും തടസ്ഥമററതായിത്തീരുകയും ചെയ്യും.

''ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിഃ യോബുദ്ധേഃ പരതസ്തു സഃ''

എന്നിങ്ങനെ ഇതേ വിഷയത്തെത്തന്നെ ഭഗവൽഗീതയിലും നിരൂപിച്ചിട്ടുണ്ട്. പ്രപഞ്ചവസ്തുക്കളിൽനിന്ന് ഇന്ദ്രിയങ്ങളും, ഇന്ദ്രിയങ്ങളിൽനിന്നു മനസ്സും, മനസ്സിൽനിന്നു ബുദ്ധിയും, ബുദ്ധിയിൽനിന്നു ആത്മാവും പരങ്ങളാണ് എന്നു പറഞ്ഞതുകൊണ്ട് ഉപാസകൻ പ്രജ്ഞയെ വഴിക്കുവഴിയായി നയിക്കേണ്ട ക്രമത്തെ വ്യക്തമാക്കിയിരിക്കുന്നു. എന്നാൽ അതാതുപാധികളെ വിചാരംചെയ്തു ബോദ്ധ്യപ്പെട്ടിട്ടുവേണം ഒന്നിൽനിന്നു മറെറാന്നിലേക്കു നീങ്ങാനെന്നു ധരിക്കുകയും വേണം. എങ്കിലേ ഉപാസനത്തിനു വേണ്ടത്ര ദൃഢത കിട്ടാനിടയുള്ളു.

''അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണ് മനമാകുന്ന കണ്ണതിന്
കണ്ണായിരുന്ന പൊരുൾ താനെന്നുറക്കുമള-
വാനന്ദമെന്തു ഹരി നാരായണായ നമഃ''

എന്നിങ്ങനെ ഹരിനാമകീർത്തനത്തിലും ഈ ഉപാസനാസമ്പ്രദായത്തെയാണ് ആചാര്യൻ വെളിവാക്കിയിരിക്കുന്നത്. വിചാരം കൊണ്ടു വേണ്ടത്ര ദൃഢത വന്നിട്ടുള്ളവർക്ക് വിഷയങ്ങൾ ഇന്ദ്രിയങ്ങളിലും, ഇന്ദ്രിയങ്ങൾ മനസ്സിലും, മനസ്സ് ബുദ്ധിയിലും, ബുദ്ധി ആത്മാവിലും ലയിച്ചടങ്ങും. അപ്പോൾ ഉപാസനം തടസ്ഥമററതായിത്തീരുകയും, അചിരേണ സാക്ഷാൽക്കാരം സാധിക്കുകയും ചെയ്യും.

കൂടാതെ ദൃക്ദൃശ്യസ്വരൂപേണ ജഗത്തിനെ നിരൂപിക്കുന്ന സാധകന് വളരെ വേഗത്തിൽ ആത്മബോധമുണ്ടാവാനർഹതയുണ്ട്. എന്തുകൊണ്ടെന്നാൽ മററു മാർഗ്ഗങ്ങളെ അപേക്ഷിച്ച് ഏററവും സുഗമവും വസ്തുനിഷ്ഠവുമാണ് ഈ സമ്പ്രദായം. ദ്രഷ്ടാവും ദൃശ്യവുമെന്ന സ്വരൂപത്തിലാണല്ലോ ജഗത്തിനെ ആദ്യംതന്നെ വീക്ഷിക്കുന്നത്. ദ്രഷ്ടാവ് ദൃശ്യമോ, ജ്ഞാതാവ് ജ്ഞേയമോ ആവാൻ വയ്യെന്ന കാര്യം സ്പഷ്ടമാണ്. ഇന്ദ്രിയങ്ങൾ ജഗത്തിൻേറയും, മനസ്സ് ഇന്ദ്രിയങ്ങളുടേയും, ബുദ്ധി മനസ്സിൻേറയും, ആത്മാവ് സർവ്വത്തിൻെറയും ദ്രഷ്ടാവും, ജ്ഞാതാവുമാണെന്നു സാധകനെളുപ്പത്തിൽ ബോധിക്കാൻ കഴിയും. വിഷയങ്ങൾ ഇന്ദ്രിയങ്ങളിലും, അവ മനസ്സിലും, മനസ്സ് ബുദ്ധിയിലും, ബുദ്ധി ആത്മാവിലും അടങ്ങുന്നു എന്നുകൂടി അറിയുമ്പോൾ അപരിച്ഛിന്നവും സത്താമാത്രവുമായ ആത്മാവൊഴിച്ചു മറെറാന്നുമുണ്ടായിട്ടില്ലെന്നും, എല്ലാത്തിൻെറയും ദ്രഷ്ടാവും, ജ്ഞാതാവും താനാകയാൽ ആ ആത്മാവു തന്നെ താനെന്നും തന്നിൽ തോന്നപ്പെട്ട വിവർത്തഭാവങ്ങൾ മാത്രമാണ് ജഗൽപ്രതീതികളെന്നും ബോദ്ധ്യമാവുകയും ചെയ്യും. പ്രസ്തുത ബോധം ഒന്നുകൊണ്ടുതന്നെ ആത്മോപാസനം തടസ്ഥമററതായിത്തീരുകയും, ആത്മസാക്ഷാൽക്കാരം സുഗമമായിത്തീരുകയും ചെയ്യും താനും.

നീലപീതസ്ഥൂലസൂക്ഷ്മ ഹ്രസ്വദീർഘാദിഭേദതഃ
നാനാവിധാനി രൂപാണി പശ്യേൽ ലോചനമേകധാ. 2

സാരം:— ഇന്ദ്രിയങ്ങളുടെ വിഷയബോധത്തെ അല്ലെങ്കിൽ വിഷയഗ്രഹണത്തെ സാമാന്യമെന്നും വിശേഷമെന്നും രണ്ടായി വേർതിരിക്കാം. എല്ലാവിധ രൂപങ്ങളേയും രൂപമെന്ന നിലയിൽ

മാത്രം കാണുന്നതു സാമാന്യഗ്രഹണവും, ഇതിനെത്തന്നെ പ്രത്യേക ബോധത്തോടുകൂടി കാണുന്നതു വിശേഷഗ്രഹണമെന്നും പറഞ്ഞുവരുന്നു. സാമാന്യഗ്രഹണം ഇന്ദ്രിയത്തിന്റേയും വിശേഷഗ്രഹണം മനസ്സിന്റേയും വൃത്തികളാണ്. മനസ്സുമായി ഇണങ്ങിയിട്ടില്ലാത്ത പദാർത്ഥങ്ങളിൽ ഇന്ദ്രിയത്തിന്റെ സാമാന്യഗ്രഹണം മാത്രമേ നടക്കുന്നുള്ളു. അങ്ങനെയുള്ള വസ്തുവിനെപ്പററി ഇതെന്താണെന്നു ചോദിച്ചാൽ അറിയില്ലെന്ന മറുപടിയേ ഉണ്ടാവുന്നുള്ളു. അതിന്റെ അർത്ഥം പ്രസ്തുത പദാർത്ഥത്തെ ദൃഗിന്ദ്രിയം മാത്രമേ പരിചയപ്പെട്ടിട്ടുള്ളു; മനസ്സ് പരിചയപ്പെട്ടിട്ടില്ല എന്നാണ്. ഇന്ദ്രിയങ്ങൾക്ക് സ്വഭാവേന വിവേകമില്ലാത്തതിനാൽ അതതിന്റെ വിഷയങ്ങളെ ഭേദഭാവമില്ലാതെ ഗ്രഹിക്കുക മാത്രമേ ചെയ്യുന്നുള്ളു. പദാർത്ഥങ്ങൾക്കു ഭേദത്തെക്കല്പിക്കുന്നതും, അവയിൽ ഗുണദോഷങ്ങളെ ആരോപിക്കുകയുമെല്ലാം ചെയ്യുന്നതു മനസ്സാണ്. ഒരു രൂപത്തെ കാണുന്ന കണ്ണു കാണപ്പെടുന്ന വസ്തു നീലപീതാദിവർണ്ണങ്ങളുള്ളതെന്നോ, തടിച്ചതെന്നോ, കൃശമെന്നോ, നീളമില്ലാത്തതെന്നോ, നീളംകൂടിയതെന്നോ ഒന്നും ബോധിക്കുന്നില്ല; രൂപത്തെ ഗ്രഹിക്കുന്നു എന്നുമാത്രം. അതിൽ ഭേദഭാവങ്ങളെല്ലാം മനസ്സിന്റെ വിശേഷജ്ഞാനമാണ്. എല്ലാ വിഷയങ്ങളെ സംബന്ധിച്ചും എല്ലാ ഇന്ദ്രിയങ്ങളുടേയും നിലപാട് ഇതുതന്നെ. അതാതിന്ദ്രിയങ്ങൾ തങ്ങടെ വിഷയങ്ങളെ ഗ്രഹിക്കുന്നു എന്നുമാത്രം; ഭേദഭാവമൊന്നുമില്ല. അപ്പോൾ വിഷയങ്ങളിൽ ഇന്ദ്രിയങ്ങൾക്കു സാമാന്യജ്ഞാനവും മനസ്സിനു വിശേഷജ്ഞാനവുമാണുള്ളതെന്നു വ്യക്തമായല്ലോ.

പ്രസ്തുത സാമാന്യ വിശേഷങ്ങളാകുന്ന രണ്ടു ബോധങ്ങളുംകൂടിച്ചേർന്നതാണ് ശരിയായ വിഷയജ്ഞാനം. അതിന് ഇന്ദ്രിയവും മനസ്സും കൂടിച്ചേരുകയും വേണം. അവ വിട്ടുനിന്നാൽ വിഷയജ്ഞാനംതന്നെയുണ്ടാവാൻ വിഷമം. അഥവാ ഉണ്ടായാലും അതുകൊണ്ടുള്ള സുഖദുഃഖങ്ങളൊന്നുമുണ്ടാവുന്നില്ലെന്ന കാര്യം തീർച്ചയുമാണ്.

ആന്ധ്യമാന്ദ്യപടുത്വേഷു നേത്രധർമ്മേഷു ചൈകധാ
സങ്കല്പയേന്മനഃശ്രോത്രത്വഗാദൌയോജ്യതാമിദം. 3

സാരം:— അതുപോലെ അന്ധത, മന്ദാന്ധത, ദർശനപടുത്വം തുടങ്ങിയവയെല്ലാം ദൃഗിന്ദ്രിയത്തിന്റെ ധർമ്മങ്ങളാണ്. നേത്രത്തെ അപേക്ഷിച്ചു പ്രസ്തുത ധർമ്മങ്ങൾക്കെല്ലാം കാര്യമായ വ്യത്യാസമുണ്ടെങ്കിലും മനസ്സിനു അവയിൽ വ്യത്യസ്തങ്ങളായ ഭാവങ്ങളൊന്നുമില്ല. മററിന്ദ്രിയങ്ങളെ അപേക്ഷിച്ചും മനസ്സിന്റെ നില ഇതുതന്നെയാണ്. ദൃഗാദി ഇന്ദ്രിയങ്ങളെ ഇന്ദ്രിയങ്ങളായി അറിയുന്നു മനസ്സെന്നല്ലാതെ അവയുടെ ഓരോ ധർമ്മത്തേയും പ്രത്യേകമായി വീക്ഷിക്കുകയോ പ്രകാശിപ്പിക്കുകയോ ചെയ്യുന്നില്ല. ശബ്ദാദി പഞ്ചവിഷയങ്ങളുടെ ഹ്രസ്വദീർഘങ്ങളോ, സ്ഥൂലസൂക്ഷ്മങ്ങളോ പീതനീലാദികളോ ആകുന്ന ഭാവങ്ങളെ ശ്രോത്രാദി ഇന്ദ്രിയങ്ങൾ വിശേഷരൂപേണ ഗ്രഹിക്കുകയോ, പ്രകാശിപ്പിക്കുകയോ ചെയ്യുന്നില്ലെന്ന് ഇതിനുമുമ്പു പറഞ്ഞുവല്ലോ. മനസ്സാണ് അവയെ വിശേഷഭാവത്തിൽ ഗ്രഹിക്കുന്നത്; ഇന്ദ്രിയങ്ങൾ സാമാന്യഭാവത്തിൽ മാത്രമേ ഗ്രഹിക്കുന്നുള്ളുവെന്നും സൂചിപ്പിച്ചുവല്ലോ. അതുപോലെ ഇന്ദ്രിയങ്ങളെ സാമാന്യഭാവത്തിൽ മാത്രമേ മനസ്സു ഗ്രഹിക്കുന്നുള്ളു. അവയുടെ ആന്ധ്യമാന്ദ്യാദിവിശേഷഭാവങ്ങളെ ഗ്രഹിക്കുന്നതു ബുദ്ധിയാണ്. എന്നാൽ ഇവയെയെല്ലാം പ്രകാശിപ്പിക്കുന്നതു ബുദ്ധിയുമല്ല; മറെറാരു ചൈതന്യമാണ്.

കാമഃ സങ്കല്പസന്ദേഹൗ ശ്രദ്ധാശ്രദ്ധേ ധൃതീതരേ
ഹ്രീർധീർഭീരിത്യേവമാദീൻ ഭാസയത്യേകധാ ചിതിഃ 4

സാരം:— ആഗ്രഹം, സങ്കല്പം, സംശയം, ശ്രദ്ധ, അശ്രദ്ധ, ധാരണ, ലജ്ജ, വിവേകം, ഭയം തുടങ്ങിയവയെല്ലാം ബുദ്ധിയുടെ ധർമ്മങ്ങളാണ്. എങ്കിലും ഇവയേയും പ്രകാശിപ്പിക്കുന്നതു ബുദ്ധിയല്ല; മറെറാരു ചൈതന്യമാണ്. ജഡങ്ങളും, തമോമയങ്ങളുമായ പദാർത്ഥങ്ങൾക്കു തന്നെത്താൻ പ്രകാശിക്കാൻ കഴിയുന്നില്ലെന്നു പറയേണ്ടതില്ലല്ലോ. ശബ്ദാദി വിഷയങ്ങളും, ഇന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയുമെല്ലാം ജഡങ്ങളും തമോമയങ്ങളുമാണ്. അവയെയെല്ലാം പ്രകാശിപ്പിക്കുന്നത് ഒരു ചൈതന്യമാണ്. അങ്ങനെ ബാഹ്യാഭ്യന്തരങ്ങളും സ്ഥൂലസൂക്ഷ്മങ്ങളുമായ എല്ലാ പദാർത്ഥങ്ങളേയും എപ്പോഴും പ്രകാശിപ്പിക്കു

ന്നത് എപ്പോഴുമുള്ള ഒരു ചൈതന്യമാണ്. പ്രസ്തുത ചൈതന്യത്തിന് ഉദയാസ്തമനങ്ങളോ, ക്ഷയവൃദ്ധികളോ ഇല്ല. പദാർത്ഥങ്ങൾക്കുമാത്രമാണ് വൃദ്ധിക്ഷയങ്ങളും ഉദയാസ്തമനങ്ങളുമുള്ളത്.

നോദേതി നാസ്തമേത്യേഷാ ന വൃദ്ധിം യാതി ന ക്ഷയം
സ്വയം വിഭാത്യഥാന്യാനി ഭാസയേൽ സാധനം വിനാ. 5

സാരം:— പറയപ്പെട്ട ചൈതന്യം എപ്പോഴെങ്കിലും പുതുതായുണ്ടാവുകയോ, ഇല്ലാതാവുകയോ ചെയ്യുന്നില്ല. എപ്പോഴും എവിടേയും ഉള്ളതായിട്ടിരിക്കുന്നു. വൃദ്ധിക്ഷയങ്ങളേയും പ്രാപിക്കുന്നില്ല. പ്രസ്തുത ചൈതന്യം എപ്പോഴും ഒരുപോലിരിക്കുന്നു. തന്നെത്താൻ വിളങ്ങുകയും, മററുള്ളവയെയെല്ലാം പ്രകാശിപ്പിക്കുകയുംകൂടി ചെയ്യുന്നു. അങ്ങനെ ചെയ്യുന്നതിനു പ്രസ്തുത ചൈതന്യത്തിനു തന്റെ സാന്നിദ്ധ്യമൊഴിച്ചു മറെറാരു പ്രയത്നമോ, ഉപകരണമോ ആവശ്യമില്ലതാനും. ആദിത്യൻ തന്റെ സാന്നിദ്ധ്യമാത്രംകൊണ്ടു സ്ഥൂലപ്രപഞ്ചത്തെ അല്ലെങ്കിൽ ബാഹ്യപ്രപഞ്ചത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു. എന്നാൽ ചിൽസ്വരൂപമാകട്ടെ, ആദിത്യനടക്കമുള്ള ബ്രഹ്മാണ്ഡത്തേയും, ആദിത്യാദികൾക്ക് പ്രകാശിപ്പിക്കാൻ കഴിയാത്ത സൂക്ഷ്മപ്രപഞ്ചത്തേയും, അവിദ്യയെക്കൂടിയും പ്രകാശിപ്പിക്കുന്നു. വെള്ളത്തിൽ തോണിയെന്നപോലെ പ്രസ്തുത ചൈതന്യത്തിലാണ് സ്ഥൂലസൂക്ഷ്മകാരണസ്വരൂപമായ സംസാരമൊട്ടാകെത്തന്നേയും പൊന്തി വിളങ്ങി നിൽക്കുന്നത്. ഇങ്ങനെ ഏതൊരു ചൈതന്യം അഖില ബ്രഹ്മാണ്ഡങ്ങൾക്കും ആധാരമായിട്ടിരിക്കുന്നുവോ; ഏതൊന്നിൽനിന്ന് എല്ലാം ഉണ്ടാവുകയും, ഏതൊന്നിൽ എല്ലാം വിളങ്ങുകയും, ഏതൊന്നിൽ എല്ലാം അടങ്ങുകയും ചെയ്യുന്നുവോ; അതാണ് ശാശ്വതവും, അനന്തവും, സച്ചിദാനന്ദവുമായ ബ്രഹ്മതത്വം. എല്ലാ ജീവികളിലും ആത്മത്വേന വിളങ്ങുന്നതും അതേ ചൈതന്യംതന്നെ.

ചിച്ഛായാവേശതോ ബുദ്ധൗ
ഭാനം ധീസ്തു ദ്വിധാ സ്ഥിതാ
ഏകാഹംകൃതിരന്യാ സ്യാ-
ദന്തഃകരണരൂപിണീ. 6

സാരം:— ശരീരത്തിൽ വ്യാപിച്ച ബ്രഹ്മചൈതന്യത്തെയാണ് ആത്മാവെന്നു പറയുന്നത്. അതേ ചൈതന്യംതന്നെ അവിദ്യാസ്വരൂപിണിയായ ബുദ്ധിയിൽ — ജലത്തിൽ ആദിത്യബിംബമെന്നപോലെ — പ്രതിബിംബിക്കുന്നു. പ്രസ്തുത പ്രതിഫലനത്തെയാണ് ഭാനമെന്നു പറയുന്നത്. ഭാനപ്രതിഫലനം ഹേതുവായിട്ട് അവിദ്യക്കു രണ്ട് രൂപമുണ്ടായിത്തീരുന്നു. ഒന്ന് അഹങ്കാരം; മററത് അന്തഃകരണം. ഇങ്ങനെ പ്രസ്തുത രണ്ട് കരണങ്ങളാണ് ശരീരേന്ദ്രിയാദികരണങ്ങളെ സചേതനങ്ങളും പ്രവർത്തനസ്വരൂപങ്ങളുമാക്കിത്തീർക്കുന്നത്. അല്ലെങ്കിൽ അവിദ്യാഭാനചൈതന്യം അഹങ്കാരാന്തഃകരണങ്ങളാകുന്ന രണ്ട് തത്വങ്ങൾ വഴിക്കാണ് ശരീരാദികളെ സചേതനമാക്കിത്തീർക്കുന്നതെന്നർത്ഥം.

ഛായാഹങ്കാരയോരൈക്യം
തപ്തായഃപിണ്ഡവന്മതം
തദഹങ്കാരതാദാത്മ്യാൽ
ദേഹശ്ചേതനതാമഗാൽ. 7

സാരം:— അഗ്നിയുടെ സംബന്ധംകൊണ്ട് ഇരുമ്പുകട്ടി ചൂടുപിടിക്കാറുണ്ട്. ചൂടുപിടിക്കുകയെന്നു പറഞ്ഞാൽ ഇരുമ്പുകട്ടിയിൽ അഗ്നിസാന്നിദ്ധ്യമുണ്ടാവുകയെന്നർത്ഥമാണല്ലോ. ഇരുമ്പും അഗ്നിയും തമ്മിൽ ബന്ധപ്പെടുന്നതുപോലെയാണ് അഹങ്കാരവും ഭാനചൈതന്യവും തമ്മിൽ ബന്ധപ്പെടുന്നത്. അങ്ങനെ ബന്ധപ്പെട്ടു കഴിയുമ്പോൾ അഗ്നിയുടെ ചൂട് ഇരുമ്പിൽ പ്രത്യക്ഷപ്പെടുന്നതുപോലെ ആത്മചൈതന്യം അഹങ്കാരത്തിൽ വ്യാപിക്കുകയും ചെയ്യുന്നു. അഗ്നിസാന്നിദ്ധ്യമുള്ള ഇരുമ്പിൻെറ സ്പർശംകൊണ്ടു കൈ പൊള്ളുന്നതുപോലെ, പ്രസ്തുത അഹങ്കാരത്തിൻെറ സാന്നിദ്ധ്യംകൊണ്ടു ജഡങ്ങളായ വസ്തുക്കൾ സചേതനങ്ങളായിത്തീരുകയും ചെയ്യും. ജഡങ്ങളായ ശരീരവും ഇന്ദ്രിയങ്ങളും സചേതനങ്ങളായിത്തീരാനുള്ള കാരണവും അതുതന്നെ. ആത്മചൈതന്യസഹിതമായ അഹങ്കാരമാണ് ശരീരാദി എല്ലാ ജഡവസ്തുക്കളെയും സചേതനങ്ങളാക്കിയിരിക്കുന്നതെന്നർത്ഥം.

അഹങ്കാരസ്യ താദാത്മ്യം ചിച്ഛായാദേഹസാക്ഷിഭിഃ
സഹജം കർമ്മജം ഭ്രാന്തിജന്യം ച ത്രിവിധം ക്രമാൽ 8

സാരം:— അവിദ്യാപ്രതിബിംബിതമായ ചിച്ഛായ അല്ലെങ്കിൽ ഭാനം, ശരീരം, അവസ്ഥ രണ്ടിനും സാക്ഷിയായിരിക്കുന്ന പ്രത്യാഗാത്മ ചൈതന്യം എന്നീ മൂന്നു തത്വങ്ങളോടും അഹങ്കാരത്തിനു താദാത്മ്യഭാവമുണ്ട്. അതിനാൽ മൂന്നിന്റെ ധർമ്മങ്ങളും സാമാന്യമായി അഹങ്കാരത്തിൽ കാണുകയും ചെയ്യാം. മൂന്നു കാരണങ്ങൾ വഴിക്കാണ് പ്രസ്തുത മൂന്നു തത്വങ്ങളോടും അഹങ്കാരത്തിനു തന്മയീഭാവമുണ്ടായത്. ചിച്ഛായയോടുള്ള താദാത്മ്യഭാവം സഹജമാണ്, സ്വാഭാവികമായിത്തന്നെയുള്ളതാണെന്നർത്ഥം. ശരീരതാദാത്മ്യതയ്ക്കു കാരണം കർമ്മമാണ്. കർമ്മമുള്ളിടത്തോളംകാലം അതു നിലനില്ക്കുകയും, കർമ്മം നശിച്ചാൽ സ്വാഭാവികമായി വിട്ടുപോവുകയും ചെയ്യും. ആത്മചൈതന്യത്തോടുള്ള താദാത്മ്യതാഭാവമാവട്ടെ പരമാർത്ഥമല്ല; ഭ്രാന്തിമാത്രമാണ്. ഇങ്ങനെ മൂന്നു കാരണങ്ങളെക്കൊണ്ടാണ് അഹങ്കാരം പ്രസ്തുത മൂന്നു തത്വങ്ങളോടും താദാത്മ്യതയോടിരിക്കുന്നത്.

സംബന്ധിനോഃ സതോർന്നാസ്തി നിവൃത്തിഃ സഹജസ്യ തു
കർമ്മക്ഷയാത്മബോധാച്ച നിവർത്തേതേ ക്രമാദ്ദുഭേ. 9

സാരം:— പറയപ്പെട്ട മൂന്നുവിധ താദാത്മ്യതാഭാവങ്ങളിൽ രണ്ടും നശിക്കും. അതതിന്റെ കാരണം നശിക്കുമ്പോൾ കാര്യമില്ലാതായിത്തീരുമല്ലോ. എന്നാൽ ചിച്ഛായയോടുള്ള സഹജസംബന്ധം നിവർത്തിക്കാൻ വയ്യ. അതു സ്വാഭാവികമായിട്ടുള്ളതാണല്ലോ. കർമ്മം കൊണ്ടാണ് ശരീരത്തോടുള്ള താദാത്മ്യഭാവമെന്നതിനാൽ കർമ്മം നശിക്കുമ്പോൾ അഹങ്കാരത്തിന്റെ ശരീരസംബന്ധവും നശിക്കും. അതുപോലെ ഭ്രാന്തിജന്യമാണ് ആത്മതാദാത്മ്യതയെന്നതിനാൽ ഭ്രാന്തിയില്ലാതാവുമ്പോൾ അതും നശിക്കും. വിജ്ഞാനംകൊണ്ടു ഭ്രാന്തിയില്ലാതാവുകയും ചെയ്യും. എന്നാൽ സഹജസംബന്ധം എങ്ങനെ നശിക്കാതെ നിലനില്ക്കുന്നു. സഹജമാണെന്നതിനാൽ അതു നശിക്കാൻ വയ്യ.

അഹങ്കാരലയേ സുപ്തൗ ഭവേദ്ദേഹോപ്യചേതനഃ
അഹങ്കാരവികാസോർദ്ധഃ സ്വപ്നഃ സർവ്വസ്തു ജാഗരഃ 10

സാരം:— സുഷുപ്തിയിൽ അഹങ്കാരം മുഴുവൻ ലയിക്കുമ്പോൾ ശരീരം കേവലം അചേതനമായിത്തീരുന്നു. നിശ്ചേഷ്ട

കാഷ്ഠമെന്നപോലെ ശൂന്യപ്രായമായിത്തീരുന്ന ശരീരം അഹ കാരവിലയത്തിലെന്നു ബോധിക്കാൻ വിഷമമില്ല. അഹങ്കാരത്തിൻെറ നിശ്ശേഷവിലയമാണ് സുഷുപ്തിതന്നെയെന്നു പറഞ്ഞാൽപോലും തെററില്ല. അഹങ്കാരത്തിന് അർദ്ധവികാസമുണ്ടാവുമ്പോഴുള്ള അവസ്ഥയാണ് സ്വപ്നം; പൂർണ്ണവികാസമുണ്ടാവുമ്പോൾ ജാഗ്രത്തും. ഈ വീക്ഷണത്തിൽക്കൂടെ നോക്കുമ്പോൾ സംസാരം ഒട്ടാകെത്തന്നെയും അഹങ്കാരസ്വരൂപമാണെന്നും, അഹങ്കാരത്തിൻെറ വികാസസങ്കോചങ്ങളാണ് സൃഷ്ടിസ്ഥിതി സംഹാരങ്ങളെന്നു പറഞ്ഞാൽപോലും തെററില്ലതാനും. കർമ്മങ്ങളുടെയും, കർമ്മഫലങ്ങളാകുന്ന ഭോജ്യപദാർത്ഥങ്ങളുടെയും സമാഹാരസ്വരൂപമാണ് പ്രപഞ്ചം. കർത്താവും ഭോക്താവുമില്ലെങ്കിൽ കർമ്മഭോജ്യങ്ങളുണ്ടാവാൻ വയ്യല്ലോ. എല്ലാററിൻെറയും കർത്താവും ഭോക്താവുമായിട്ടിരിക്കുന്നത് അഹങ്കാരമാണുതാനും. കൂടാതെ അവസ്ഥാത്രയത്തിൽ ഒതുങ്ങിയതാണല്ലൊ പ്രപഞ്ചം. അവസ്ഥാത്രയമാകട്ടെ അഹങ്കാരത്തിൻെറ വികാസസങ്കോചങ്ങളാണുതാനും. ആ നിലക്കും അഹങ്കാരമയമാണ് സംസാരമെന്നു സ്പഷ്ടം. അഹങ്കാരം ലയിച്ചാൽ ജാഗ്രദാദി അവസ്ഥകളോ, ശരീരാദി കരണങ്ങളോ, കർമ്മഭോജ്യങ്ങളോ ഒന്നുമുണ്ടാവാൻ വയ്യ. അഹങ്കാരനാശത്തിൽ പ്രപഞ്ചംതന്നെയില്ലെന്നു താല്പര്യം.

അന്തഃകരണവൃത്തിശ്ച
ചിതിച്ഛായൈക്യമാഗതാ
വാസനാഃ കല്പയേൽസ്വപ്നേ
ബോധേഽക്ഷൈർവ്വിഷയാൻ ബഹിഃ 11

സാരം:— ചിച്ഛായയോടുകൂടിച്ചേർന്ന അന്തഃകരണവൃത്തിയാണ് സ്വപ്നത്തിൽ വാസനകളേയും, ജാഗ്രത്തിൽ വിഷയങ്ങളേയും വികസിപ്പിക്കുന്നത്. അതിന് അടിസ്ഥാനകാരണമാകട്ടെ അഹങ്കാരവുമാണ്. അഹങ്കാരമടങ്ങുമ്പോൾ അന്തഃകരണവും ലയിക്കുന്നു. അതിനാൽ വൃത്തികളുമുണ്ടാവാൻ വയ്യ. വൃത്തികളില്ലെങ്കിൽ വാസനകളുടേയോ, വിഷയങ്ങളുടേയോ വികാസവുമില്ല. അന്തഃകരണം വൃത്തിസ്വരൂപമായി വിജൃംഭിക്കുമ്പോഴാണ് സ്ഥൂലസൂക്ഷ്മാകാരമായ പ്രപഞ്ചമുണ്ടാവു

ന്നത്. അഹങ്കാരമടങ്ങുമ്പോഠം അന്തഃകരണം വൃത്തിസ്വരൂപേണ വിജൃംഭിക്കുന്നുമില്ല. അതിനാൽ പ്രപഞ്ചകാരണംതന്നെ ഒരു പ്രകാരത്തിൽ അഹങ്കാരമാണെന്നു പറഞ്ഞാൽ തെററില്ല. ചിച്ഛായയുടെ ചേർച്ചകൊണ്ടാണ് അന്തഃകരണം വൃത്തിസ്വരൂപമായിത്തീരുന്നത്. അന്തഃകരണവും വൃത്തികളും കേവലം ജഡങ്ങളാണെങ്കിലും ചിച്ഛായയുടെ ചേർച്ചകൊണ്ട് സചേതനങ്ങളെന്നപോലെ പ്രവർത്തിക്കുന്നു. അഹങ്കാരവികാസത്തിലാണ് ഇതെല്ലാം സംഭവിക്കുന്നത്. അഹങ്കാരത്തിന് അർദ്ധവികാസമുണ്ടാവുമ്പോഠം സ്വപ്നാവസ്ഥയും പൂർണ്ണവികാസമുണ്ടാവുമ്പോഠം ജാഗ്രദവസ്ഥയുമുണ്ടാവുന്നു. വിലയമുണ്ടാവുമ്പോഠം എല്ലാം അടങ്ങിയ സുഷുപ്ത്യവസ്ഥയും വികസിക്കുന്നു. അഹങ്കാരം കേവലം നശിക്കാനിടവന്നാൽ സുഷുപ്തിപോലും ഇല്ലാതായി കേവലഭാവം മാത്രം പ്രകാശിക്കുകയും ചെയ്യുന്നു.

മനോഹംകൃത്യുപാദാനം ലിംഗമേകം ജഡാത്മകം
അവസ്ഥാത്രയമന്വേതി ജായതേ മ്രിയതേ തഥാ. 12

സാരം:— അഹങ്കാരമാകുന്ന ഉപാദാനകാരണം ഹേതുവായിട്ടുണ്ടായ അന്തഃകരണം അല്ലെങ്കിൽ മനസ്സ് ഒന്നുമാത്രമാണ് സൂക്ഷ്മശരീരമെന്നു പറഞ്ഞാൽ തെററില്ല. പ്രസ്തുത മനസ്സിന്റെ സങ്കോചവികാസങ്ങഠംതന്നെ ഒരു പ്രകാരത്തിൽ ജാഗ്രദാദി അവസ്ഥകഠം. പൂർണ്ണമായി വികസിക്കുമ്പോഠം ജാഗ്രത്തും, അർദ്ധമായി വികസിക്കുമ്പോഠം സ്വപ്നവും, ലയിക്കുമ്പോഠം സുഷുപ്തിയും ഉണ്ടാവുന്നു എന്നു പറയാം. മനസ്സു കേവലം നശിക്കുമ്പോഠം അവസ്ഥാത്രയംതന്നെ ഇല്ലാതായിത്തീരുന്നു. ലയവും നാശവും തമ്മിൽ വ്യത്യാസമുണ്ട്. പിന്നീടൊരിക്കലും ഉണ്ടാവാത്ത നിലയിൽ ഇല്ലാതായിത്തീരലാണ് നാശം. എന്നാൽ ലയം അങ്ങനെയല്ല; വീണ്ടും ഉണ്ടാവത്തക്ക നിലയിലുള്ള ലീനാവസ്ഥയാണ് ലയം. അപ്പഴപ്പോഠം ലയിക്കുകയും ഉണ്ടാവുകയും ചെയ്തുകൊണ്ടിരിക്കുന്ന ഒന്നാണ് മനസ്സ്. മനസ്സ് വികസിക്കുമ്പോഠം പ്രപഞ്ചമുണ്ടാവുകയും ലയിക്കുമ്പോഠം ഇല്ലാതാവുകയും ചെയ്യുന്നു. അതിനാൽ മനോമയമാണ് ജഗത്തൊക്കെത്തന്നെയും.

ശക്തിദ്വയം ഹി മായായാഃ
വിക്ഷേപാവൃതിരൂപകം
വിക്ഷേപശക്തിർല്ലിംഗാദി
ബ്രഹ്മാണ്ഡാന്തം ജഗൽ സൃജേൽ. 13

സാരം:— വിക്ഷേപം, ആവരണം എന്നിങ്ങനെ രണ്ട് ശക്തികളുണ്ടു മായക്കെന്നു പ്രസിദ്ധമാണല്ലോ. അവയാണ് ഒരു പ്രകാരത്തിൽ പറഞ്ഞാൽ ഈ ജഗത്തിനെ സൃഷ്ടിക്കുകയും നിലനിറുത്തുകയും ചെയ്യുന്നത്. ആവരണശക്തി സത്യത്തെ മറയ്ക്കുമ്പോൾ വിക്ഷേപശക്തി അസത്യത്തെ സൃഷ്ടിക്കുന്നു. പരമാർത്ഥഭാവം മറയപ്പെടുമ്പോഴാണല്ലോ അസൽഭാവം പ്രകാശിക്കാനിടയാവുന്നത്. അതുതന്നെയാണ് വിക്ഷേപാവരണ ശക്തികൾ ചെയ്യുന്നതും. പ്രപഞ്ചത്തിൽ അനുനിമിഷം നടന്നുകൊണ്ടിരിക്കുന്ന വ്യവഹാരങ്ങൾക്കും, അനുഭവിക്കുന്ന സുഖദുഃഖങ്ങൾക്കും കാരണം പറയപ്പെട്ട വിക്ഷേപാവരണ ശക്തികളാണെന്നു പറഞ്ഞാൽ തെററില്ല. ഉദാഹരണത്തിന് ഒരാൾ മന്ദാന്ധകാരത്തിൽ ഇഴഞ്ഞുകിടക്കുന്ന ഒരു കയറിന്റെ കഷണത്തെക്കണ്ടിട്ട് അതൊരു പാമ്പാണെന്നു തെററിദ്ധരിച്ചുവെന്നിരിക്കട്ടെ; കയറിനെ കയറെന്നു ബോധിക്കാതിരിക്കാൻ കാരണം ആവരണശക്തിയും, പാമ്പെന്നു തോന്നാൻ ഹേതു വിക്ഷേപശക്തിയുമാണ്. ഇങ്ങിനെ തന്നെ ലോകത്തിലെ എല്ലാ അനുഭവങ്ങളും. സൂക്ഷ്മശരീരം മുതൽ സ്ഥൂലബ്രഹ്മാണ്ഡമടക്കമുളള എല്ലാ ജഗത്തും വിക്ഷേപശക്തിയുടെ സൃഷ്ടിയാണ്. അതിന് ആവരണശക്തി സത്യമായ ബ്രഹ്മചൈതന്യത്തെ മറയ്ക്കുയാകുന്ന സഹായം ചെയ്തിട്ടുമുണ്ട്.

സൃഷ്ടിർന്നാമ ബ്രഹ്മരൂപേ സച്ചിദാനന്ദവസ്തുനി
അബ്ധൗ ഫേനാദിവൽ സർവ്വനാമരൂപപ്രസരണാ. 14

സാരം:— ഇവിടെ സൃഷ്ടിയെന്നു കേൾക്കുമ്പോൾ കുംഭകാരൻ മണ്ണിനെ പാകപ്പെടുത്തി ഘടാദിവസ്തുക്കളെ ഉണ്ടാക്കുന്നതു പോലെ ഉപാദാനവസ്തുവെ പാകപ്പെടുത്തി ചെയ്യപ്പെടുന്ന നിർമ്മാണമാണെന്നു ധരിക്കുന്നുവെങ്കിൽ അതബദ്ധമാണ്. ഒഴിഞ്ഞ സ്ഥലത്തു കാനൽ ജലത്തേയും കയറിൽ പാമ്പിനേയും സൃഷ്ടിക്കാൻ എപ്രകാരം ഭാവനമാത്രം മതിയാവുന്നുവോ; അതുപോലെ

സച്ചിദാനന്ദവസ്തുവായ ബ്രഹ്മചൈതന്യത്തിൽ നാമരൂപാത്മകമായ ജഗത്തിനെ സൃഷ്ടിക്കാനും ഭാവനമാത്രമേ ആവശ്യമുള്ളു. കാററടിക്കുമ്പോഠം സമുദ്രത്തിൽ തിര നുര മുതലായവയുണ്ടാവാൻ എപ്രകാരം പ്രയത്നമാവശ്യമില്ലയോ; അതുപോലെ ഭാവനയെ വളർത്താനും പ്രയത്നമാവശ്യമില്ല. ആവരണംകൊണ്ട് സത്യസ്വരൂപം മറയപ്പെടുമ്പോഠം സ്വാഭാവികമായിത്തന്നെ വാസനക്കനുസരിച്ചു നാമരൂപങ്ങഠം വിക്ഷേപിക്കപ്പെടും. സ്വപ്നാവസ്ഥയിൽ അനേക നാമരൂപപദാർത്ഥങ്ങഠം അപ്പഴപ്പോഠം വാസനക്കനുസരിച്ചുള്ള ഭാവനകളിൽക്കൂടെ സ്വാഭാവികമായുണ്ടാവുന്നത് ഇതിന്നുദാഹരണവുമാണ്; അതുപോലെത്തന്നെ ജാഗ്രദവസ്ഥയിലും വസ്തുക്കളുടെ സൃഷ്ടി നടക്കപ്പെടുന്നത്.

അന്തർദ്ദൃഗ്ദൃശ്യയോർഭേദം ബഹിശ്ച ബ്രഹ്മസർഗ്ഗയോഃ
ആവൃണോത്യപരാ ശക്തിഃ സാ സംസാരസ്യ കാരണം. 15

സാരം:— ആവരണശക്തിയുടെ സ്വഭാവത്തെപ്പറയുകയാണീ ശ്ലോകത്തിൽ. അന്ധകാരജടിലമായ രാത്രിയിൽ വേതാളങ്ങളെന്നപോലെ വിക്ഷേപശക്തി അകത്തും പുറത്തും പലവിധ നാമരൂപങ്ങളെ സൃഷ്ടിച്ചാലും അവയിലൊന്നും സത്യബുദ്ധിയില്ലെങ്കിൽ പിന്നെയെങ്ങിനെ സംസാരമുണ്ടാവും? എന്നാണെങ്കിൽ കാണപ്പെടുന്ന വസ്തുക്കളിൽ സത്യബുദ്ധിയില്ലാതിരിക്കണമെങ്കിൽ സ്വതവേ സത്യമായ വസ്തുവിൻെറ ബോധമുണ്ടാവണം. അല്ലെങ്കിൽ സത്യവസ്തുവെ മറക്കാതിരിക്കുകയെങ്കിലും വേണം. അതാണ് മായയുടെ മറെറാരു ശക്തിയായ ആവരണം മറയ്ക്കുന്നത്. അതിനാൽ സത്യബോധം കേവലം മറയപ്പെടുന്നു. അതുകൊണ്ടാണ് കല്പിതവസ്തുക്കളിൽ സത്യബുദ്ധിയുണ്ടാവുകയും നിലനില്ക്കുകയും ചെയ്യുന്നത്. അകത്തു ദ്രഷ്ടാവിൻെറയും ദൃശ്യത്തിൻെറയും ഭേദത്തെയും പുറത്തു ബ്രഹ്മത്തിൻെറയും സൃഷ്ടിയുടെയും വ്യത്യാസത്തെയും മറയ്ക്കുന്നു ആവരണശക്തി. സംസാരത്തിൻെറ നിലനില്പിന്നു ഹേതുതന്നെ അതാണെന്നു പറയണം. അതിനാൽ സംസാരകാരണംതന്നെ ആവരണശക്തിയാണെന്നു പറഞ്ഞാൽ തെററില്ല.

സാക്ഷിണഃ പുരതോ ഭാതം ലിംഗം ദേഹേന സംയുതം
ചിതിച്ഛായാസമാവേശാൽ ജീവഃ സ്യാൽ വ്യാവഹാരികഃ. 16

സാരം:— സർവ്വസാക്ഷി ചൈതന്യമാകുന്ന കൂടസ്ഥചിദാത്മാവിൻെറ മുന്നിൽ വിളങ്ങുന്ന സൂക്ഷ്മശരീരം അല്ലെങ്കിൽ അന്തഃകരണമാണ് ചൈതന്യ പ്രതിബിംബത്തിൻെറ ആവേശം ഹേതുവായിട്ടു ജീവനെന്നറിയപ്പെടുന്നത്. സ്ഥൂലശരീരത്തിൽ മുഴുവൻ വ്യാപിക്കുന്നു അന്തഃകരണമെന്നതിനാൽ സ്ഥൂലശരീരവും ജീവനെന്ന വ്യവഹാരത്തിൽ പെടാനും ഇടയാവുന്നു. അവിദ്യയുടെ കല്പനാസ്വരൂപമായ അന്തഃകരണവും, അതിൽ താൽക്കാലികമായി വന്നുചേർന്ന ചിച്ഛായാവേശവും മാത്രമാണ് ജീവസ്വരൂപമെന്നു സൂചിപ്പിച്ചുവല്ലോ. ആ കാരണത്താൽ തന്നെ ജീവത്വം രജ്ജുസർപ്പമെന്നപോലെ കേവലം വ്യാവഹാരികം മാത്രമാണെന്നു സ്പഷ്ടമാണ്. ആ ജീവൻെറ അനുഭവമാണ് സംസാരവും സംസാരത്തിലെ സുഖദുഃഖങ്ങളും ജനനമരണങ്ങളുമെല്ലാം. അതിനാൽ അവയൊന്നും പരമാർത്ഥികദൃഷ്ടിയിൽ സത്യമാവാൻ വയ്യല്ലോ. എങ്കിലും അജ്ഞാനദശയിൽ സ്വപ്നദൃഷ്ടപദാർത്ഥങ്ങളെന്നപോലെ പരമാർത്ഥങ്ങളായി തോന്നപ്പെടുന്നു എന്നുമാത്രം.

അസ്യ ജീവത്വമാരോപാൽ സാക്ഷിണ്യപ്യവഭാസതേ
ആവൃതൗ തു വിനഷ്ടായാം ഭേദേ ഭാതേഽപയാതി തൽ. 17

സാരം:— അന്തഃകരണത്തിൽ പ്രതിഫലിച്ച കൂടസ്ഥപ്രതിബിംബത്തിലുള്ള ജീവത്വാരോപം — നിഴലിൽ പുരുഷനെയെന്നപോലെ — സാക്ഷിസ്വരൂപമായ ചിദാത്മാവിലും പ്രകാശിക്കാനിടയാവുന്നു. അതിനാൽ ആത്മധർമ്മങ്ങളെ അല്ലെങ്കിൽ ലക്ഷണങ്ങളെ പലപ്പോഴും മിത്ഥ്യകളായ ശരീരങ്ങളിലും, ശരീരധർമ്മങ്ങളെ ആത്മാവിലും ആരോപിക്കാൻപോലും ഇടയാവുന്നു. ആവരണശക്തിയുടെ പ്രവർത്തനമാണ് അതിനു കാരണം. സത്യമായ ആത്മജ്ഞാനംകൊണ്ട് ആവരണശക്തിയും അതിൻെറ പ്രവർത്തനങ്ങളും നഷ്ടപ്പെടാനിടയാകുമ്പോൾ ദൃക്ദൃശ്യങ്ങളുടെയും, ബ്രഹ്മത്തിൻെറയും സൃഷ്ടിയുടെയും ഭേദം വ്യക്തമായി പ്രകാശിക്കും. അപ്പോൾ ഈ വൈരുദ്ധ്യം നീങ്ങുകയും ചെയ്യും.

തഥാ സർഗ്ഗബ്രഹ്മണോശ്ച ഭേദമാവൃത്യ തിഷ്ഠതി
യാ ശക്തിസ്തദ്വശാൽ ബ്രഹ്മ വികൃതത്വേന ഭാസതേ. 18

സാരം:– സൃഷ്ടിവ്യവഹാരത്തേയും ബ്രഹ്മചൈതന്യത്തേയും - അവയുടെ ഭേദത്തെ അറിയാൻ സമ്മതിക്കാതെ - മറച്ചു നില്ക്കുന്ന ആവരണശക്തിയാണ് ബ്രഹ്മതത്വത്തെ വികൃതമാക്കിക്കാണിക്കുന്നത്. അദ്വൈതമായ പരമജ്ഞാനംകൊണ്ട് ആവരണശക്തി നീങ്ങും. അത് നീങ്ങുമ്പോൾ ബ്രഹ്മതത്വം പാരമാർത്ഥികസ്വരൂപത്തിൽ പ്രകാശിക്കുകയും ചെയ്യും.

അത്രാപ്യാവൃതി നാശേന വിഭാതി ബ്രഹ്മസർഗ്ഗയോഃ
ഭേദസ്തയോർവ്വികാരഃ സ്യാൽ സർഗ്ഗേ ന ബ്രഹ്മണി ക്വചിൽ. 19

സാരം:– വിളക്കു കൊണ്ടുവന്നു നോക്കുമ്പോൾ കയറിൽ തോന്നപ്പെട്ട സർപ്പപ്രതീതി നശിച്ചു കയറുമാത്രം പാരമാർത്ഥിക നിലയിൽ പ്രകാശിക്കും. അതുപോലെ ജ്ഞാനപ്രകാശംകൊണ്ട് ആവരണം നീങ്ങുമ്പോൾ മായാശക്തികളായ വിക്ഷേപാവരണങ്ങളുടെ വികാരമാണ് സൃഷ്ടിയെന്ന് ബോദ്ധ്യമാവും. അദ്വൈതമായ പരമബ്രഹ്മത്തിൽ സൃഷ്ട്യാദികാര്യങ്ങളോ ഒരു വികാരംപോലുമോ സംഭവിച്ചിട്ടില്ലെന്നും ബോദ്ധ്യമാവും. അന്ധകാരത്തിൽ വസ്തുക്കളുടെ യഥാർത്ഥസ്വരൂപം മറയപ്പെടുമ്പോൾ വികൃതപ്രതീതികളുണ്ടാവുന്നതു സ്വാഭാവികമാണല്ലോ. അതുപോലെ അജ്ഞാനാന്ധകാരത്താൽ ബ്രഹ്മചൈതന്യത്തിന്റെ പാരമാർത്ഥികസ്വരൂപം മറയപ്പെട്ടപ്പോൾ തോന്നപ്പെട്ട വികൃതപ്രതീതിയാണ് പ്രപഞ്ചസൃഷ്ട്യാദി കാര്യങ്ങളെന്നു താല്പര്യം. ദീപപ്രകാശത്തിൽ അന്ധകാരം നീങ്ങുംപോലെ ജ്ഞാനപ്രകാശത്താൽ അജ്ഞാനാന്ധകാരം നീങ്ങാനിടവരുമ്പോൾ പ്രപഞ്ചമാകുന്ന വികൃതപ്രതീതിയും നീങ്ങുമെന്നർത്ഥം.

അസ്തി ഭാതി പ്രിയം രൂപം നാമ ചേത്യംശപഞ്ചകം
ആദ്യത്രയം ബ്രഹ്മരൂപം ജഗദ്രൂപം തതോ ദ്വയം. 20

സാരം:– അസ്തി, ഭാതി, പ്രിയം, രൂപം, നാമം എന്നിങ്ങനെ അഞ്ച് ഘടകങ്ങളോടുകൂടിയതാണ് ജഗത്തിലെ ഏതൊരു പദാർത്ഥവും. ജഗത്തൊട്ടാകെത്തന്നെയും പ്രസ്തുത അഞ്ച് ഘടകങ്ങളായിട്ടാണിരിക്കുന്നത്. ആ സ്ഥിതിക്ക് ഒരു പദാർത്ഥത്തെ പറയാനില്ലല്ലോ. ചെറുതും വലുതുമായ ഏതൊരു പദാർത്ഥത്തെ എടുത്തുനോക്കിയാലും അവയിലൊക്കെ പ്രസ്തുത

അഞ്ചു ഘടകങ്ങൾ ചേർന്നിരിക്കുന്നതായി കാണുകയും ചെയ്യാം. അസ്തി = ഉള്ളതായിട്ടിരിക്കുന്നു. ഭാതി = വിളങ്ങുന്നു. പ്രിയം = പ്രേമാസ്പദമായിട്ടിരിക്കുന്നു. രൂപം = ആകൃതിയുള്ളതായിട്ടിരിക്കുന്നു. നാമ = പേരുള്ളതായുമിരിക്കുന്നു. ഇങ്ങനെ അഞ്ചു ഭാവങ്ങളാണ് പദാർത്ഥത്തിൽ അടങ്ങിയിരിക്കുന്ന ഘടകങ്ങൾ. ഇവയിൽ ആദ്യത്തെ മൂന്നു ഘടകങ്ങളും. അതായത് അസ്തി ഭാതി പ്രിയങ്ങൾ ബ്രഹ്മലക്ഷണങ്ങളാണ്. ബാക്കിയുള്ള രണ്ടെണ്ണം, അതായത് നാമരൂപങ്ങൾ മാത്രമേ ജഗത്സ്വരൂപങ്ങളായിട്ടിരിക്കുന്നുള്ളു. അവയെയാണ് പദാർത്ഥമെന്നും, ജഗത്തെന്നുമൊക്കെ വ്യവഹരിച്ചു വരുന്നതും. കയറിൽ പാമ്പെന്നപോലെ വസ്തുസത്തയില്ലാതെ നാമരൂപങ്ങളുണ്ടാവാൻ വയ്യെന്നു പറയേണ്ടതില്ലല്ലോ. വസ്തുസത്തയിൽ നാമരൂപങ്ങളുണ്ടായാലും, അവ പരമാർത്ഥമല്ല; ആരോപണങ്ങൾ മാത്രമാണെന്നും സ്പഷ്ടമാണ്. മണ്ണിൽ ഘടമെന്നപോലെയും, പൊന്നിൽ ആഭരണമെന്നപോലെയുമുള്ള കല്പനാവിശേഷങ്ങൾ മാത്രമാണ് നാമരൂപങ്ങൾ. അതുകൊണ്ടുതന്നെയാണ് ബ്രഹ്മമാകുന്ന വസ്തുസത്തയിലെ വിവർത്തഭാവങ്ങൾ മാത്രമാണ് ജഗൽപദാർത്ഥങ്ങളെന്നു പറയുന്നതും. ജഗത്തു മുഴുവൻ അങ്ങനെയാകയാൽ ജഗത്തൊട്ടാകെത്തന്നെയും ബ്രഹ്മചൈതന്യമാകുന്ന വസ്തുസത്തയിലെ വിവർത്തഭാവം മാത്രമാണ്, പരമാർത്ഥമല്ലെന്നർത്ഥം.

ഖവായ്വഗ്നിജലോർവ്വീഷു ദേവതിര്യങ്ങ്നരാദിഷു
അഭിന്നാഃ സച്ചിദാനന്ദാഃ ഭിദ്യേതേ രൂപനാമനീ. 21

സാരം:— ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ ഭൂതങ്ങളും, ദേവൻ മനുഷ്യൻ തുടങ്ങിയ ജീവികളും എല്ലാം ഇങ്ങനെയുള്ളവയാണ്. കൂടാതെ ഇവയിലെല്ലാം വിളങ്ങുന്ന സച്ചിദാനന്ദ ബ്രഹ്മചൈതന്യത്തിനു യാതൊരുവിധ ഭേദവുമില്ലെന്നും, എന്നാൽ നാമരൂപങ്ങൾ ഓരോന്നിലും വ്യത്യാസപ്പെട്ടിരിക്കുന്നു എന്നും കാണാം. അതുകൊണ്ടും സച്ചിദാനന്ദബ്രഹ്മചൈതന്യം ഭേദമില്ലാത്തതും, സ്വാഭാവികവുമാണെന്നും, നാമരൂപങ്ങൾ കല്പിതങ്ങളാണെന്നും തെളിയുന്നുണ്ട്. വസ്തുസത്തക്കെപ്പോഴും മാററമുണ്ടാവാൻ വയ്യല്ലോ. ജഗത്തിൻെറ വസ്തുസത്തയാണ് ബ്രഹ്മതത്വം. അത് എപ്പോഴും എവിടെയും ഒരു

പോലെ ഭേദമില്ലാതിരിക്കുന്നു. അതുകൊണ്ടുതന്നെ ബ്രഹ്മതത്വം സത്യവും സ്വാഭാവികവുമാണെന്നു വ്യക്തമാവുന്നുണ്ട്. അങ്ങനെതന്നെ നാമരൂപങ്ങൾ അനന്തകോടി ഭേദങ്ങളോടുകൂടിയിരിക്കുന്നു, കൂടാതെ ക്ഷണികങ്ങളുമാണ്. നാമരൂപങ്ങൾ കേവലം കല്പനങ്ങളും അസത്യങ്ങളുമാണെന്ന് അതുകൊണ്ടും തെളിയുന്നുണ്ട്.

ഉപേക്ഷ്യ നാമരൂപേ ദ്വേ സച്ചിദാനന്ദതത്പരഃ
സമാധിം സർവ്വദാ കുര്യാത് ഹൃദയേ വാഥവാ ബഹിഃ 22

സാരം:— നാമരൂപങ്ങളുടെതായ മിത്ഥ്യാനുഭൂതിയെ വിട്ടു സത്യമായ ബ്രഹ്മനിർവ്വാണത്തെ ആഗ്രഹിക്കുന്ന ഒരാളെങ്കിൽ അയാളാദ്യംതന്നെ നാമരൂപങ്ങളുടെതായ മിത്ഥ്യാനുഭവങ്ങളെ വിട്ടുനില്ക്കാൻ ശ്രമിക്കയാണ് വേണ്ടത്. അസത്യവും കല്പനാമാത്രവുമായ വിഷയാനുഭവങ്ങളെ വിട്ടുനില്ക്കുന്നൊരാൾക്കല്ലാതെ സത്യമായ ബ്രഹ്മനിർവൃതിയെ അനുഭവിക്കാൻ സാധിക്കില്ല. നാമരൂപങ്ങളെയും, അവയുടെ അനുഭവങ്ങളെയും കേവലം വിസ്മരിച്ചു ബ്രഹ്മഭാവത്തിൽ മുഴുകി തന്മയീഭാവത്തെ പ്രാപിക്കലാണ് സമാധി. അതു ഹൃദയത്തിലോ അഥവാ പുറത്തോ ആവാം. എവിടെയായാലും ഈ ലക്ഷണത്തോടുകൂടിയ അനുഭൂതി സമാധിതന്നെ.

സവികല്പോ നിർവ്വികല്പഃ സമാധിർദ്വിവിധോ ഹൃദി
ദൃശ്യശബ്ദാനുവേധേന സവികല്പഃ പുനർദ്വിധാ. 23

സാരം:— ഹൃദയത്തിൽ അനുഭവപ്പെടുന്ന സമാദ്ധ്യാനുഭൂതിക്ക് സവികല്പമെന്നും നിർവ്വികല്പമെന്നും രണ്ടവാന്തരവിഭാഗങ്ങളുണ്ട്. ഏതെങ്കിലും പ്രകാരത്തിൽ നാമരൂപങ്ങളുമായി സംബന്ധമുണ്ടാവലാണ് സവികല്പം. നാമരൂപങ്ങളുടെ യാതൊരുവിധ സംബന്ധവുമില്ലാതെ ഘനീഭൂതബ്രഹ്മഭാവത്തിൽ മുഴുകി എല്ലാവിധ ഭേദങ്ങളും നിശ്ശേഷം അസ്തമിച്ചുള്ള അവസ്ഥ നിർവ്വികല്പവുമാണ്. ഈ നിർവ്വികല്പഭാവത്തിനു നാമരൂപങ്ങളെക്കൊണ്ട് ഭംഗമുണ്ടാവലാണല്ലോ സവികല്പ സമാധി. അങ്ങനെ സംഭവിക്കുന്നതു നാമംകൊണ്ടും രൂപംകൊണ്ടും ആവാം. അതിനാൽ സവികല്പ സമാധിക്ക് അങ്ങനെ രണ്ടവാന്തരവിഭാഗം കല്പിക്കുകയും ചെയ്യാം.

കാമാദ്യാശ്ചിത്തഗാ ദൃശ്യാസ്തൽ സാക്ഷിത്വേന ചേതനം
ധ്യായേൽ ദൃശ്യാനുവിദ്ധോയം സമാധിഃ സവികല്പകഃ 24

സാരം:— ദൃശ്യവിദ്ധമായ സവികല്പസമാധിയുടെ ലക്ഷണം പറയുന്നു. കാമാദിവികാരങ്ങൾ ചിത്തത്തിലെ ദൃശ്യങ്ങളാണ്. അവയെ നിലനിർത്തിക്കൊണ്ടുള്ള ചൈതന്യോപാസനമാണ് ദൃശ്യവിദ്ധമായിരിക്കുന്ന സവികല്പസമാധി. കാമാദിവികാരങ്ങളാകുന്ന ചിത്തദൃശ്യങ്ങളെ ലയിപ്പിച്ചു മനസ്സിനെ ശുദ്ധമാക്കിയിട്ടാണ് ചൈതന്യോപാസനമാരംഭിക്കേണ്ടത്. എന്നാലും വാസനയുടെ ശക്തികൊണ്ട് ഉപാസനത്തിനിടയിൽ വൃത്തിസ്ഫുരണമുണ്ടാവാം. അങ്ങനെ സംഭവിക്കുമ്പോഴാണ് സമാധിക്കു ഭംഗമുണ്ടാവുന്നതും.

അസംഗഃ സച്ചിദാനന്ദഃ സ്വപ്രഭോ ദ്വൈതവർജ്ജിതഃ
അസ്മീതി ശബ്ദവിദ്ധോഽയം സമാധിഃ സവികല്പകഃ 25

സാരം:— അദ്വൈതവും, സ്വയം പ്രകാശവും, നിസ്സംഗവുമായ സച്ചിദാനന്ദബ്രഹ്മമാണ് താനെന്ന് ഉപാസനാസമയത്ത് ചിത്തം മന്ത്രിക്കുന്നുവെങ്കിൽ, ആ ആമന്ത്രണം സമാധിക്കു തടസ്ഥമായിത്തീരും. അങ്ങനെ സംഭവിക്കുന്നതാണ് ശബ്ദവിദ്ധസവികല്പസമാധി. അഹങ്കാരം വേണ്ടത്ര ലയിക്കാത്തതുകൊണ്ടാണ് ചിത്തത്തിൽ ഇങ്ങനെയുള്ള ആമന്ത്രണമുണ്ടാവുന്നത്. വേണ്ടത്ര പാകത വരുമ്പോൾ അഹങ്കാരം ലയിച്ചു സമാധി തടസ്ഥമില്ലാതായിത്തീരുകയും ചെയ്യും. നിരന്തരപരിചയംകൊണ്ടു ചിത്തത്തിന് ആവശ്യമായ പരിപക്വത വന്നുചേരുകയും ചെയ്യും.

സ്വാനുഭൂതിരസാവേശാൽ ദൃശ്യശബ്ദാനുപേക്ഷിതുഃ
നിർവ്വികല്പഃ സമാധിഃ സ്യാൽ നിവാതസ്ഥിതദീപവൽ. 26

സാരം:— മുൻപറയപ്പെട്ട ദൃശ്യങ്ങളുടെയും, ശബ്ദങ്ങളുടെയും തടസ്ഥംകൊണ്ട് സമാധിക്കു ഭംഗം സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിലും ക്രമേണ ബ്രഹ്മനിർവൃതിയാകുന്ന സ്വാനുഭൂതി അനുഭവപ്പെടാൻ തുടങ്ങും. നിർവൃതിയുടെ ആസ്വാദനം കൊണ്ട് ഉപാസനത്തിന് കൂടുതൽ ഏകാഗ്രതയും ശ്രദ്ധയും വളരാൻ തുടങ്ങും. അത്യന്തമായ ഏകാഗ്രതയിലേയ്ക്കു ചിത്തം

നീങ്ങാൻ തുടങ്ങുമ്പോൾ സ്വാഭാവികമായിത്തന്നെ അഹങ്കാരം ലയിക്കാൻ തുടങ്ങും. അഹങ്കാരവിലയത്തോടൊപ്പംതന്നെ പ്രതിബന്ധകാരണങ്ങളായ ദൃശ്യങ്ങളും, ശബ്ദങ്ങളുംകൂടി ലയിക്കാൻ തുടങ്ങും. ക്രമത്തിൽ ചിത്തത്തിൻെറ സകല ലയനങ്ങളുമററ് തിരയടങ്ങിയ കടൽപോലെയോ കാററില്ലാത്ത സ്ഥലത്തുള്ള ദീപനാളംപോലെയോ ചിത്തം വസ്തുമാത്രസ്വരൂപവും നിശ്ചലവുമായി പ്രകാശിക്കും. ആ അവസ്ഥയെയാണ് നിർവ്വികല്പസമാധിയെന്നു പറയുന്നത്.

ഹൃദീവ ബാഹ്യദേശേപി യസ്മിൻ കസ്മിംശ്ച വസ്തുനി
സമാധിരാദ്യഃ സന്മാത്രാൻ നാമരൂപപൃഥക്കൃതിഃ. 27

സാരം:- ഹൃദയത്തിലോ അഥവാ പുറമെയോ ഏതെങ്കിലും വസ്തുവിൽ പ്രജ്ഞയെ ഉറപ്പിച്ചു നിർത്താൻ ശ്രമിക്കണം. അതാണ് ഉപാസനം. ഏതെങ്കിലും വസ്തുവെന്നു പറയുമ്പോൾ വല്ല സ്തംഭത്തിലോ ചുമരിലോ ആയാൽ പോരേ എന്നു തോന്നാം. അതുപോര; ഇഷ്ടദേവതയിലായിരിക്കണം. ഇഷ്ടദേവതയുടെ വിഗ്രഹത്തിലോ, പ്രതികൃതിയിലോ ആവാമെന്നുള്ള നിലയിലാണ് പുറമെയും ഏതെങ്കിലും വസ്തുവിൽ മനസ്സിനെ നിർത്താമെന്നു പറഞ്ഞത്. പ്രിയമുള്ള വസ്തുവിൽ മാത്രമെ മനസ്സു പ്രേമാവേശത്തോടുകൂടി ഉറച്ചുനിൽക്കു. അതിനാൽ ഇഷ്ടദേവതാസ്വരൂപത്തിൽ തന്നെയായിരിക്കണം മനസ്സിനെ നിർത്തുന്നത്. അങ്ങനെ മനസ്സ് ഉപാസ്യസ്വരൂപത്തിൽ ഏകാഗ്രമായി ഉറച്ചുനിന്നുകഴിഞ്ഞാൽ പതുക്കെ ആ വസ്തുവിൻെറ നാമരൂപങ്ങളെ വേർതിരിക്കണം. നാമരൂപങ്ങൾ നീങ്ങിക്കഴിഞ്ഞാൽ ചൈതന്യം മാത്രമാണല്ലോ ശേഷിക്കുന്നത്. ചൈതന്യത്തിൽ പ്രജ്ഞയ്ക്ക് ഏകാഗ്രത കിട്ടി ഉറച്ചുനില്ക്കാൻ കഴിയുന്നു എന്നതു സമാധിയുടെ ആദ്യത്തെപ്പടിയാണ്. അല്ലെങ്കിൽ പ്രാഥമിക സമാധിയാണ്.

അഖണ്ഡൈകരസം വസ്തു സച്ചിദാനന്ദലക്ഷണം
ഇത്യവിച്ഛിന്ന ചിന്തേയം സമാധിർമ്മധ്യമോ ഭവേൽ. 28

സാരം:- സത്ത്, ചിത്ത്, ആനന്ദലക്ഷണത്തോടുകൂടിയതും, അഖണ്ഡരസാത്മകവുമായ ബ്രഹ്മമാണ് താനെന്ന

ചിന്തക്ക് ഒരിക്കലും മുറിവില്ലാതിരിക്കുക. മറ്റൊരു ചിന്ത ഇടയിൽ കടന്നുവരുമ്പോഴാണല്ലോ പൂർവ്വചിന്തയ്ക്കു മുറിവുണ്ടാവുന്നത്. തൈലധാരപോലെ മുറിവില്ലാതിരിക്കുന്ന ബ്രഹ്മവൃത്തിക്ക് മറ്റൊരു ചിന്ത തടസ്ഥം ചെയ്യാതിരിക്കണം. പ്രസ്തുത ബ്രഹ്മവൃത്തിയിൽ അത്യന്തഏകാഗ്രതയും തന്മയീഭാവവും വന്നൊരാരാംക്ക് ലോകചിന്തകളൊക്കെ ലയിച്ചിട്ടുണ്ടാവും. കൂടാതെ ബ്രഹ്മവൃത്തിയുടെ രസാനുഭൂതികൊണ്ട് അതിനെ വിട്ടു മറ്റൊരു ചിന്തയിൽ കൂടിച്ചേരാൻ സാധകൻ ഇഷ്ടപ്പെടുകയുമില്ല. അതിനാൽ വാസനാവിശേഷംകൊണ്ട് അങ്ങനെ വല്ല ചിന്തയും പൊന്താനിടവന്നാൽതന്നെ സ്വാഭാവികമായി അതിനെ അകററുകയും ചെയ്യും. ക്രമേണ ബ്രഹ്മവൃത്തിയിൽതന്നെ അത്യന്ത ദൃഢതവന്നു മറ്റെല്ലാം മറക്കാൻ തുടങ്ങും. അങ്ങനെ മറ്റൊന്നിൻേറയും സ്ഫുരണമോ ഓർമ്മയോ ഇല്ലാതെ ഏകാഗ്രമായ ബ്രഹ്മവൃത്തി മാത്രമായിത്തീരുന്നുവെങ്കിൽ അത് മദ്ധ്യമമായ സമാധിയാണ്.

സ്തബ്ധീഭാവോ രസാസ്വാദാൻ തൃതീയഃ പൂർവ്വവന്മതഃ
ഏതൈസ്സമാധിഭിഃ ഷഡ്ഭിർന്നയേൽ കാലം നിരന്തരം. 29

സാരം:- മദ്ധ്യമസമാധിയുടെ നിരന്തരാഭ്യാസംകൊണ്ടും, അതിൽ വന്നുചേർന്ന ദൃഢതകൊണ്ടും സച്ചിദാനന്ദരസാസ്വാദനത്തിനു മുറിവില്ലാതായിത്തീരും. അങ്ങനെ മുറിവില്ലാതെ എപ്പോഴും രസാസ്വാദനത്തിൽതന്നെ മുഴുകിക്കഴിയുമ്പോരം ക്രമേണ മറ്റെല്ലാവിധ ആസ്വാദനങ്ങളിൽനിന്നും കേവലം അകലും. വിഷയരസാസ്വാദനത്തിൻെറ ഓർമ്മപോലും ഇല്ലാതായിത്തീരും. അതിനാൽ അദ്വൈതമായ ബ്രഹ്മരസാസ്വാദനംകൊണ്ട് ക്രമത്തിൽ ആനന്ദമത്തനും സ്തബ്ധനുമായിത്തീരും. എല്ലാ കരണങ്ങളും എപ്പോഴും സ്തബ്ധങ്ങളും പ്രജ്ഞ ആനന്ദമത്തവുമായിത്തീരും. ഈ അവസ്ഥയാണ് മൂന്നാമത്തേതും ഉന്നതവുമായ സമാധി. ഇപ്പോരം ക്രമത്തിൽ ആറുവിധ സമാധികളെ ഇവിടെ പറഞ്ഞു. സവികല്പം, നിർവ്വികല്പം, നാമരൂപങ്ങളെ വേർപെടുത്തി ചൈതന്യമാത്രമായിത്തീരലാകുന്ന പ്രാഥമിക സമാധി, അതിന് അകത്തെന്നും പുറത്തെന്നും രണ്ട് അവാന്തരവിഭാഗങ്ങരം, മാദ്ധ്യമികസമാധി. രസോന്മത്തതയാകുന്ന തൃതീയസമാധി; ഇവയാണ്

പറയപ്പെട്ട ആറുവിധ സമാധികൾ. ഇവയിൽ ഏതെങ്കിലും ചിലതിനെയോ, അഥവാ എല്ലാററിനേയുമോ അഭ്യസിച്ചുകൊണ്ടു തന്നെ മുമുക്ഷുവായ സാധകൻ ആയുഷ്കാലം കഴിച്ചുകൂട്ടണം

ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി
യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ 30

സാരം:– ശരീരത്തിൽ ഞാനെന്ന അഭിമാനം ഇല്ലാതാവുകയും, പരമാത്മവസ്തു അറിയപ്പെടുകയും ചെയ്തുകഴിഞ്ഞാൽ പിന്നെ മനസ്സെപ്പോഴും ശാന്തവും സമാഹിതവുംതന്നെയാണ്. ശരീരാഭിമാനവും, നാനാത്വബോധവുമാണ് മനസ്സിൻെറ ക്ഷോഭത്തിനും ചഞ്ചലതയ്ക്കും ഹേതു. അവ രണ്ടും നീങ്ങിക്കഴിയുമ്പോൾ മനസ്സിനു സമാധിവിരുദ്ധമായ അവസ്ഥതന്നെ ഇല്ലാതായിത്തീരും. അതിനാൽ അപ്പോൾ മനസ്സെവിടെപ്പോകുന്നുവോ അവിടെയൊക്കെ സമാദ്ധ്യനുഭൂതിതന്നെ. സമാധിയ്ക്കു ഭംഗത്തെ ചെയ്യുന്ന ഒന്നുംതന്നെ ലോകത്തിലില്ലെന്നുപോലും വന്നുചേരും.

ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ. 31

സാരം:– ആത്മതത്വം അറിയപ്പെട്ടു കഴിഞ്ഞാൽ അല്ലെങ്കിൽ അന്തര്യാമിയായ പരമേശ്വരനെ കണ്ടു കഴിഞ്ഞാൽ അവൻ എല്ലാംകൊണ്ടും കൃതകൃത്യനാവും. അജ്ഞാനസ്വരൂപമായ ഹൃദയഗ്രന്ഥി പൊട്ടുക; എല്ലാവിധ സംശയങ്ങളും നിശ്ശേഷം അവസാനിക്കുക; കർമ്മവാസനകൾ ക്ഷയിക്കുക തുടങ്ങിയ അസാധാരണ സംഗതികളും അനുഭവങ്ങളുമെല്ലാം അപ്പോഴുണ്ടാവുന്നു. അതുവരെയാണ് കർമ്മങ്ങളെക്കൊണ്ടും, അജ്ഞാനംകൊണ്ടുമെല്ലാമുള്ള ക്ലേശം. ആത്മസാക്ഷാൽക്കാരം സാധിച്ചു കഴിഞ്ഞാൽ അവയെല്ലാം എന്നെന്നേയ്ക്കുമായി അവസാനിക്കും. നിസ്സംശയമായ ജ്ഞാനവും അപ്പോൾ പ്രകാശിക്കും.

അവച്ഛിന്നശ്ചിദാഭാസസ്തൃതീയഃ സ്വപ്നകല്പിതഃ
വിജ്ഞേയസ്ത്രിവിധോ ജീവസ്തത്രാദ്യഃ പാരമാർത്ഥികഃ 32

സാരം:– ഈ ശ്ലോകം മുതൽക്ക് ജീവതത്വത്തെ നിരൂപിക്കുകയാണ്. അവച്ഛിന്നചൈതന്യം, ചിദാഭാസൻ, സ്വപ്നക

ല്പിതജീവൻ – ഇങ്ങനെ ജീവതത്വത്തെ മൂന്നു സ്വരൂപത്തിൽ കാണാൻ കഴിയും. ഉപാധിസംബന്ധംകൊണ്ട് പരിച്ഛിന്നമായ ആത്മചൈതന്യമാണ് ആദ്യം പറയപ്പെട്ടത്. ജീവത്വമാകുന്ന കല്പനയെമാത്രം ധരിച്ചുകൊണ്ടിരിക്കുന്ന പരമാർത്ഥതത്വമാണ് അവച്ഛിന്നചൈതന്യം. ഒരു പ്രകാരത്തിൽ സത്യമായ ആത്മചൈതന്യംതന്നെയാണ്. എന്നാൽ ജീവത്വാരോപമുണ്ടെന്നുമാത്രം. ഈ പരിച്ഛിന്നചൈതന്യംതന്നെ ബുദ്ധിവൃത്തിയിൽ പ്രതിഭാസിച്ച് ആ പ്രതിഭാസത്തെയാണ് ചിദാഭാസനെന്നു പറയുന്നത്. ബുദ്ധിയുള്ളപ്പോൾ മാത്രമേ പ്രസ്തുത പ്രതിഭാസമുള്ളുവെന്നതിനാൽ ചിദാഭാസൻ കേവലം കല്പനാമാത്രവും അപരമാർത്ഥവുമാണ്. മൂന്നാമതു സ്വപ്നത്തിൽ കാണപ്പെടുന്ന ജീവതത്വമാണ്. സ്വപ്നാവസ്ഥയിൽ മനുഷ്യരേയും, മൃഗങ്ങളേയും, ദേവന്മാരേയുമൊക്കെ കാണാറുണ്ടല്ലോ. അവർക്കൊക്കെ ജീവനുണ്ടുതാനും. അങ്ങനെ കാണപ്പെടുന്ന ജീവതത്വങ്ങളുമെല്ലാം ബുദ്ധിവൃത്തിയിലെ പ്രതിഭാസമെന്നപോലെ ആരോപണങ്ങൾ മാത്രമാണല്ലോ. എന്തുകൊണ്ടെന്നാൽ സ്വപ്നാവസ്ഥയുള്ളപ്പോൾ മാത്രമേ അവയ്ക്കൊക്കെ അസ്തിത്വമുള്ളു. സ്വപ്നം ലയിക്കുന്നതോടെ അവയുമെല്ലാം ലയിച്ചില്ലാതായിത്തീരുന്നു. അതിനാൽ സ്വപ്നദൃഷ്ടജീവതത്വങ്ങളും കല്പനാമാത്രംതന്നെ.

അവച്ഛേദഃ കല്പിതഃ സ്യാദവച്ഛേദ്യം തു വാസ്തവം
തസ്മിൻ ജീവത്വമാരോപാൽ ബ്രഹ്മത്വം തു സ്വഭാവതഃ 33

സാരം:– ഇനി പാരമാർത്ഥികമെന്നു പറയപ്പെട്ട അവച്ഛിന്നചൈതന്യത്തെപ്പററി നിരൂപിക്കാം. അതൊന്നുമാത്രമാണ് പരമാർത്ഥമെന്നും മററു രണ്ടും കല്പനാമാത്രങ്ങളാണെന്നും വ്യക്തമായല്ലോ. പരിച്ഛിന്നചൈതന്യത്തിൻെറ പരിച്ഛേദഹേതു ഉപാധിസംബന്ധമാണെന്നും പറഞ്ഞുവല്ലോ. അപ്പോൾ ഉപാധിസംബന്ധമുള്ളപ്പോൾ മാത്രമേ പരിച്ഛിന്നാവസ്ഥയുള്ളുവെന്നും സ്വതവേയുള്ളത് അപരിച്ഛിന്നതയാണെന്നും തെളിയുന്നുണ്ട്. അതിനാൽ പരിച്ഛിന്നത ഹേതുവായിട്ടുള്ള ജീവത്വവും കല്പനാമാത്രമാണ്; അപരിച്ഛിന്നമായ ബ്രഹ്മത്വമാണ് സ്വഭാവേനയുള്ളതെന്നും തെളിയുന്നുണ്ട്. അതുതന്നെ പരമാർത്ഥവും.

അവച്ഛിന്നസ്യ ജീവസ്യ പൂർണ്ണേന ബ്രഹ്മണൈകതാം
തത്വമസ്യാദിവാക്യാനി ജഗുർന്നേതരജീവയോഃ 34

സാരം:— പറയപ്പെട്ട പരിഛിന്നമായ ജീവചൈതന്യത്തിനും അപരിഛിന്നമായ ബ്രഹ്മചൈതന്യത്തിനും തമ്മിൽ സ്വാഭാവികമായിട്ടുള്ള അഭേദത്തെ പ്രകാശിപ്പിക്കുകയാണ് 'തത്വമസി' തുടങ്ങിയ മഹാവാക്യങ്ങളെക്കൊണ്ട് വേദാന്തശാസ്ത്രം ചെയ്യുന്നത്. ഭേദഭാവം കല്പനാമാത്രമാണെങ്കിൽ സ്വാഭാവികമായിട്ടുള്ളത് അഭേദഭാവമാണെന്നു സ്പഷ്ടമാണല്ലോ. കല്പനയ്ക്കു ഹേതു ഉപാധിസംബന്ധമാണെന്നതിനാൽ ഉപാധിയെ നിരസിക്കുമ്പോൾ അഭേദത്വം സ്വയം പ്രകാശിക്കാതിരിക്കാൻ വയ്യ. അതിനാൽ കല്പനാമാത്രമായ ഉപാധിയേയും ഭേദഭാവത്തേയും നിരസിച്ച് അഭേദത്വത്തെ പ്രകാശിപ്പിക്കുകയാണ് ശ്രുതി ചെയ്യുന്നതും. ജീവനും ബ്രഹ്മവും രണ്ട് വസ്തുക്കളാണെന്നു കരുതിയാണ് അഭേദം സിദ്ധമാവാൻ വയ്യെന്നു ചിലർ ശഠിക്കുന്നത്. പരമാർത്ഥത്തിൽ അവ രണ്ട് വസ്തുക്കളല്ലെന്നും ഭേദം കല്പനാമാത്രമാണെന്നും വരുമ്പോൾ അഭേദമെങ്ങനെ സിദ്ധമാവാതിരിക്കും? സ്വതവേയുള്ളത് അഭേദഭാവമാണെന്നും കൂടി വരുമ്പോൾ ഭേദഭാവം ജ്ഞാതാവിന്റെ ഭ്രമം മാത്രമാണെന്നും, ഭ്രമം നീങ്ങലേ ആവശ്യമുള്ളു എന്നുംകൂടി വന്നുചേരും. അതാണ് പരമാർത്ഥം.

ബ്രഹ്മണ്യവസ്ഥിതാ മായാ വിക്ഷേപാവൃതിരൂപിണീ
ആവൃത്യാഖണ്ഡതാം തസ്മിൻ ജഗജ്ജീവൗ പ്രകല്പയേത് 35

സാരം:— വിക്ഷേപം, ആവരണം എന്നീ രണ്ട് പ്രത്യേക സ്വഭാവങ്ങളുള്ള മായ ബ്രഹ്മത്തിന്റെ ശക്തിയാണ്. അത് ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. ബ്രഹ്മചൈതന്യത്തിൽത്തന്നെ തന്റെ വിക്രിയകളെ പ്രകടമാക്കുകയും ചെയ്യുന്നു. ഉള്ളതിനെ മറയ്ക്കലാണ് ആവരണമെങ്കിൽ ഇല്ലാത്തതിനെ കല്പിക്കലാണ് വിക്ഷേപം. സാധാരണ ജനങ്ങളിൽ ഓർമ്മയും മറവിയും ഉണ്ടാവാറുണ്ടല്ലോ; ഏതാണ്ടതുപോലെതന്നെ. ആവരണശക്തി ബ്രഹ്മതത്വത്തെ മറയ്ക്കുമ്പോൾ വിക്ഷേപശക്തി ജീവജഗത്തുക്കളെ കല്പിച്ചു പ്രകാശിപ്പിക്കുന്നു. ഈ സമ്പ്രദായത്തെയാണ് അജ്ഞാനമെന്നും സംസാരമെന്നും പറയു

ന്നത്. വിക്ഷേപാവരണസ്വഭാവങ്ങളോടുകൂടിയ മായ മാത്രമാണ് അതിന്റെ മുഖ്യകാരണം. പ്രസ്തുത മായാശക്തിയാണ് ബ്രഹ്മതത്വത്തിലെ അഖണ്ഡതയെ മറച്ചു ജീവജഗത്തുക്കളെ കല്പിച്ചത്.

ജീവോ ധീസ്ഥചിദാഭാസോ ഭവേൽ ഭോക്താ ഹി കർമ്മകൃൽ
ഭോജ്യരൂപമിദം സർവ്വം ജഗൽ സ്യാൽ ഭൂതഭൗതികം. 36

സാരം:— അവിദ്യയാകുന്ന ബുദ്ധിയിൽ പ്രതിഫലിച്ച ആത്മചൈതന്യത്തിന്റെ പ്രതിബിംബമാണ് ജീവൻ അല്ലെങ്കിൽ ചിദാഭാസൻ. 'ഞാൻ' എന്ന ശബ്ദത്താൽ വ്യഞ്ജിക്കപ്പെട്ടുവരുന്നു പ്രസ്തുത ജീവൻ. ഈ ജീവനാണ് ജഗത്തിൽ എല്ലാററിനും കർത്താവും ഭോക്താവുമായിട്ടിരിക്കുന്നത്. ഭൂതഭൗതികാത്മകമായ ജഗത്തു മുഴുവൻ പ്രസ്തുത ജീവന്റെ ഭോജ്യങ്ങളും കർമ്മങ്ങളുമാണുതാനും. ജീവജഗത്തുകളാകുന്ന പ്രസ്തുത രണ്ട് തത്വങ്ങൾ അല്ലെങ്കിൽ ഘടകങ്ങൾ കൂടിച്ചേർന്നതാണ് സംസാരം. മായയുടെ വിക്ഷേപശക്തികൊണ്ടാണ് അവ പ്രകടമായിത്തീർന്നതും. സത്യമായ ജ്ഞാനംകൊണ്ട് ആവരണം നീങ്ങി സത്യം പ്രകാശിക്കുമ്പോൾ വിക്ഷേപമടങ്ങുകയും ചെയ്യും. ആ അവസ്ഥ തന്നെ കൈവല്യം.

അനാദികാലമാരഭ്യ മോക്ഷാൽ പൂർവ്വമിദം ദ്വയം
വ്യവഹാരേ സ്ഥിതം തസ്മാദുഭയം വ്യാവഹാരികം. 37

സാരം:— ജീവജഗത്തുകളാകുന്ന രണ്ട് ഘടകങ്ങളോടുകൂടിയ സംസാരം എന്നാണുണ്ടായതെന്നാർക്കും പറയാൻ വയ്യ. എങ്കിലും ഇല്ലാതാവുന്നതെന്നാണെന്നറിയാൻ കഴിയും. എപ്പോൾ ആവരണം നീങ്ങി സത്യം പ്രകാശിക്കുമോ; അപ്പോൾ സംസാരമില്ലാതാവും. അതായത് അനാദികാലം മുതൽക്കാരംഭിച്ചു മോക്ഷപ്രാപ്തിവരെ നിലനില്ക്കുന്നതാണെന്നു താല്പര്യം. അങ്ങനെ നിലനില്ക്കുമ്പോഴും പരമാർത്ഥമായിട്ടല്ല; വ്യവഹാരത്തിൽ മാത്രമാണെന്നതിനാൽ പ്രസ്തുത രണ്ട് തത്വങ്ങളും എപ്പോഴും വ്യാവഹാരികങ്ങൾ മാത്രമാണുതാനും. വ്യാവഹാരികവസ്തുക്കളൊരിക്കലും പാരമാർത്ഥികങ്ങളാവാൻ വയ്യല്ലോ. പാരമാർത്ഥികങ്ങളല്ലാത്ത വസ്തുക്കളുടെ അനുഭവവും പരമാർത്ഥമാവാൻ വയ്യ. അപ്പോൾ സംസാരം സ്വപ്നതുല്യമെന്നർത്ഥം.

ചിദാഭാസസ്ഥിതാ നിദ്രാ വിക്ഷേപാവൃതിരൂപിണീ
ആവൃത്യ ജീവജഗതീ പൂർവ്വേ നൂത്നം തു കൽപ്പയേൽ. 38

സാരം:-- അങ്ങനെയുള്ള സംസാരാനുഭൂതി അനേകജന്മങ്ങളായി ആവർത്തിച്ചുകൊണ്ടേ ഇരിക്കുന്നു. ഒരു സ്വപ്നം അവസാനിച്ചു മറെറാരു സ്വപ്നം ആരംഭിക്കുന്നതെപ്രകാരമാണോ അതുപോലെയാണ് ഓരോ പുതിയ ജന്മങ്ങളും. ഒരു സ്വപ്നത്തെ അനുഭവിക്കുമ്പോൾ പൂർവ്വസ്വപ്നത്തെക്കുറിച്ചു യാതൊരോർമ്മയും ദ്രഷ്ടാവിനുണ്ടാവുന്നില്ല. അതുപോലെ ഒരു ജീവിതത്തിൽ പൂർവ്വജീവിതങ്ങളിലെ ഓർമ്മകളും വികസിക്കുന്നില്ല. ഓരോ ജന്മവും ജീവിതവും ഓരോ സ്വപ്നമെന്നപോലെ പുതിയതായിട്ടിരിക്കുന്നു. ഓരോ സ്വപ്നരംഗങ്ങളേയും ആവരണശക്തി മറയ്ക്കുകയും, വിക്ഷേപശക്തി പുതിയ രംഗങ്ങളെ കല്പിക്കുകയും ചെയ്യുന്നതുകൊണ്ടാണ് പുതിയ പുതിയ സ്വപ്നരംഗങ്ങളുണ്ടായിക്കൊണ്ടിരിക്കുന്നത്. അതുപോലെ ഓരോ ജീവജഗത്തുകളെയും ആവരണശക്തി മറയ്ക്കുകയും പുതിയ ജീവജഗത്തുകളെ കല്പിക്കയും ചെയ്യുന്നു. ചിദാഭാസനാകുന്ന ജീവനിൽ നിലനിന്നുവരുന്ന അജ്ഞാനസ്വരൂപിണിയായ നിദ്രതന്നെ മായ. പ്രസ്തുത മായയുടെ രണ്ടു രൂപങ്ങളാണ് വിക്ഷേപവും, ആവരണവും. അവ എല്ലാ വസ്തുക്കളിലും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അതിൻെറ ഫലമായി പദാർത്ഥങ്ങൾക്കൊക്കെ എപ്പോഴും പുതിയ പുതിയ ഉല്പത്തിലയങ്ങളും പരിണാമങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അതു തന്നെ സംസാരവ്യവഹാരം.

പ്രതീതികാല ഏവൈതേ സ്ഥിതത്വാൽ പ്രാതിഭാസികേ
ന ഹി സ്വപ്നപ്രബുദ്ധസ്യ പുനഃ സ്വപ്നേ സ്ഥിതിസ്തയോഃ 39

സാരം:— സ്വപ്നദൃഷ്ടങ്ങളായ പദാർത്ഥങ്ങൾക്കൊക്കെ അവയുടെ പ്രതീതികാലത്തു മാത്രമേ അസ്തിത്വവും സത്യവുമുള്ളു. പൂർവ്വാപരകാലങ്ങളിൽ അവയുടെ യാതൊരനുഭവവും ആർക്കുമുണ്ടാവാറില്ല. അങ്ങനെതന്നെയാണ് പറയപ്പെട്ട വിക്ഷേപാവരണങ്ങളുടേയും കഥ. വർത്തമാനകാലത്തല്ലാതെ മറെറപ്പോഴും അവയ്ക്കു പ്രതിഫലനമോ, അസ്തിത്വമോ ഇല്ല. എങ്കിലും വർത്തമാനകാലത്ത് അവയുടെ പ്രതിഭാസം വളരെ ശക്തിയുള്ള

താണെന്ന കാരണത്താൽ അപ്പോരം നിഷേധിക്കാനും വയ്യ. അതിനാൽ അവയെ [പാതിഭാസികസത്യങ്ങളെന്നാണ് മിക്കവാറും പറഞ്ഞുവരുന്നത്. [പതിഭാസമുള്ളപ്പോരം മാത്രമേ സത്യത്വമുള്ളു എന്നർത്ഥം. ജാഗ്രദവസ്ഥയിൽതന്നെ സ്ഥിതിചെയ്യുന്നൊരാരംക്ക് ഒരിക്കലും സ്വപ്ന [പതിഭാസങ്ങളുണ്ടാവാത്തതെ[പകാരമോ അതുപോലെ പരമാർത്ഥമായ അദ്വൈതബോധത്തിൽ ഉണർവ്വോടുകൂടി ഇരിക്കുന്നൊരാരംക്കു പറയപ്പെട്ട വിക്ഷേപാവരണങ്ങളുടെ [പതിഭാസങ്ങളോ, അതു ഹേതുവായിട്ടുള്ള സംസാരബാധയോ ഒരിക്കലും ഉണ്ടാവുന്നുമില്ല.

പ്രാതിഭാസികജീവോയസ്തൽ ജ്ജഗൽപ്രാതിഭാസികം
വാസ്തവം മന്യതേ$f$ന്യസ്തു മിഥ്യേതി വ്യാവഹാരികഃ 40

സാരം:– ജഗൽ[പതിഭാസം കേവലം വിക്ഷേപസ്ഫുരണം മാത്രമാണ്. സമു[ദത്തിൽ കാണപ്പെടുന്ന തിര, നുര തുടങ്ങിയ സ്ഫുരണങ്ങരം സമു[ദത്തിൽനിന്നു വേറെയല്ലാത്തവയും, വാസ്തവത്തിൽ ഇല്ലാത്തവയുമാണല്ലോ. എങ്കിലും വർത്തമാനകാലത്ത് ഉള്ളതായും സമു[ദത്തിൽനിന്നു വേറെയായും തോന്നുന്ന അതുപോലെതന്നെ ജഗത്തിൻെറയും അവസ്ഥ. കേവലം വിക്ഷേപസ്ഫുരണം മാത്രമാണ് ജഗത്ത്. എന്നാൽ [പസ്തുത വിക്ഷേപത്തിനു സ്ഥൂലമെന്നും സൂക്ഷ്മമെന്നും രണ്ടവാന്തരവിഭാഗം കല്പിക്കാം. ജാ[ഗദവസ്ഥയിൽ കാണപ്പെടുന്ന ജഗത്തും, കാണുന്നവനായ ജീവനും സ്ഥൂലവിക്ഷേപം അല്ലെങ്കിൽ സ്ഥൂല[പപഞ്ചമാണ്. അതിനെത്തന്നെ വ്യാവഹാരിക[പപഞ്ചമെന്നും പറയും. വ്യവഹാരത്തിൽ മാത്രമേ അതിന് അസ്തിത്വമുള്ളു എന്നർത്ഥത്തിലാണ് അതിനു വ്യാവഹാരികമെന്ന പേരുണ്ടായത്. അതുപോലെ സ്വപ്നാവസ്ഥയിൽ കാണപ്പെടുന്ന ജഗത്തും അതിനെക്കാണുന്ന ജീവനും പ്രാതിഭാസിക[പപഞ്ചമാണ്. [പതിഭാസം മാത്രമാണതിൻെറ സത്തയെന്നർത്ഥം. വ്യാവഹാരികജീവൻ വ്യാവഹാരിക[പപഞ്ചത്തെയും, [പാതിഭാസികജീവൻ [പാതിഭാസിക[പപഞ്ചത്തെയും സത്യമായിക്കാണുന്നു. സ്വപ്നസ്ഥജീവൻ സ്ഥൂല[പപഞ്ചത്തെയോ, ജാ[ഗൽജീവൻ സ്വപ്ന[പപഞ്ചത്തെയോ സത്യമായിക്കാണുന്നുമില്ല. ഈ ഒരു കാരണംകൊണ്ടുതന്നെ സ്ഥൂലസൂക്ഷ്മ[പ

ഞ്ചം മുഴുവൻ താൽക്കാലികസ്ഫുരണം മാത്രവും പരമാർത്ഥ ത്തിൽ മിത്ഥ്യയുമാണെന്നു വ്യക്തമാവുന്നുണ്ടല്ലോ.

വ്യാവഹാരികജീവോ യസ്തദ്വ്യാവഹാരികം
സത്യം പ്രത്യേതി മിത്ഥ്യേതി മന്യതേ പാരമാർത്ഥികഃ 41

സാരം:— വ്യാവഹാരികജീവൻ വ്യവഹാരപ്രപഞ്ചത്തെ സത്യ മായിക്കാണുന്നുവെന്നു പറഞ്ഞുവല്ലോ. അതേ സമയത്ത് സത്യ മായ വസ്തുവിനെ മിത്ഥ്യയായും കാണുന്നു. പാരമാർത്ഥിക ജീവൻ വ്യവഹാരപ്രതിഭാസപ്രപഞ്ചങ്ങളെ മിത്ഥ്യകളായിക്കാ ണുന്നു. സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങളെ അല്ലെങ്കിൽ ജാഗ്രൽ സ്വപ്നാവസ്ഥകളെ വിട്ട ജീവനാണ് പാരമാർത്ഥികജീവൻ. പ്രസ്തുത രണ്ടുവിധ പ്രപഞ്ചങ്ങളും ആ ജീവന്റെ ദൃഷ്ടിയിൽ ഇല്ലാത്തവയും കേവലം മിത്ഥ്യാപ്രതിഭാസങ്ങൾ മാത്രവുമാണ്.

പാരമാർത്ഥികജീവസ്തു ബ്രഹ്മൈക്യം പാരമാർത്ഥികം
പ്രത്യേതി വീക്ഷതേ നാന്യദ് വീക്ഷതേ ത്വനൃതാത്മനാ. 42

സാരം:— പാരമാർത്ഥികജീവനാകട്ടെ ആത്മബ്രഹ്മൈക്യഭാ വത്തെ മാത്രമാണ് സത്യമായിക്കാണുന്നത്. സ്ഥൂലസൂക്ഷ്മ പ്രപഞ്ചങ്ങളെ അല്ലെങ്കിൽ ജാഗ്രൽസ്വപ്നാവസ്ഥകളെ അതി ക്രമിച്ചു സ്വസ്വരൂപത്തെമാത്രം അറിയുകയും ചിന്തിക്കുകയും ചെയ്യുന്ന ജീവനെയാണ് ഇവിടെ പാരമാർത്ഥികജീവനെന്നു പറ ഞ്ഞത്. പ്രസ്തുത ജീവന് അന്യതദൃഷ്ടി അല്ലെങ്കിൽ സ്വരൂ പവിസ്മൃതിയാൽ സംഭവിച്ച ഭ്രമംഹേതുവായിട്ടുള്ള മിത്ഥ്യാ ദൃഷ്ടി ഇല്ല. അതിനാൽ ജഗൽഭ്രാന്തിയുമില്ല. ഇന്ദ്രിയമനോ ബുദ്ധികളാകുന്ന ഉപാധികളിൽ നിൽക്കുമ്പോഴാണ് ജീവന് ജഗൽഭ്രാന്തിയും അതിൽ സത്യബുദ്ധിയുമെല്ലാമുണ്ടാവുന്നത്. ഉപാധികളെവിട്ടു നിരുപാധികനായിത്തീരുകയോ അല്ലെങ്കിൽ സത്വഗുണത്തെമാത്രം ഉപാധിയാക്കി അതിൽ സ്ഫുരിച്ചു പ്രകാ ശിക്കുകയോ ചെയ്യുമ്പോൾ സത്യമായ ആത്മസ്വരൂപത്തെ മാത്ര മല്ലാതെ മിത്ഥ്യകളായ ഒന്നിനെയും അറിയുന്നില്ല. അതിനാൽ പാരമാർത്ഥികജീവന്റെ ദൃഷ്ടിയിൽ അഖണ്ഡമായ ആത്മ ചൈതന്യമൊഴിച്ചു പ്രാതിഭാസിക വ്യാവഹാരികജഗത്തുകൾ തന്നെയില്ല. ബ്രഹ്മൈക്യം മാത്രമാണ് പാരമാർത്ഥികജീവന്റെ ഒരേ ഒരു ഇഛർച്ചയും.

മാധുര്യദ്രവശൈത്യാനി നീരധർമ്മാസ്തരംഗകേ
അനുഗമ്യാഥതന്നിഷ്ഠേ ഫേനേപ്യനുഗതാ യഥാ. 43

സാരം:— മാധുര്യം, ദ്രവത്വം, ശൈത്യം എന്നിവ ജലത്തിൻെറ ധർമ്മങ്ങളാണ്. അവ ജലത്തിൽ മാത്രം ഉണ്ടാകാവുന്നവയുമാണ്. എന്നാൽ തിര, നുര തുടങ്ങിയ വസ്തുക്കളിലും ഈ ധർമ്മങ്ങൾ സ്വാഭാവികമായി കാണാറുണ്ട്. ജലംതന്നെയാണ് തിര, നുര തുടങ്ങിയ വസ്തുക്കളായിപ്പരിണമിച്ചിരിക്കുന്നത് എന്നതിൻെറ തെളിവാണ് അങ്ങനെ കാണുന്നത്. വാസ്തവത്തിൽ ജലമല്ല തിരയും നുരയുമെങ്കിൽ പറയപ്പെട്ട ജലധർമ്മങ്ങൾ ഇത്രയും സ്പഷ്ടമായി അവയിൽ കാണാൻ അർഹതയില്ലാത്തതാണ്. അതിനാൽ ജലംതന്നെ തിരയും നുരയുമെല്ലാമെന്നു സ്പഷ്ടം.

സാക്ഷിസ്ഥാഃ സച്ചിദാനന്ദാഃ സംബന്ധാ വ്യാവഹാരികേ
തദ്വാരേണാനുഗച്ഛന്തി തഥൈവ പ്രാതിഭാസികേ. 44

സാരം:— അതുപോലെ സാക്ഷിചൈതന്യമാകുന്ന പരമാത്മാവിൻെറ ലക്ഷണങ്ങളും ധർമ്മങ്ങളുമാകുന്ന സച്ചിദാനന്ദങ്ങൾ പ്രായേണ പ്രാതിഭാസികവ്യാവഹാരികജീവന്മാരിലും കാണാം. സാക്ഷിചൈതന്യത്തിൽനിന്നു വേറെയല്ല പ്രസ്തുത ജീവന്മാരെന്നാണല്ലോ അതിനർത്ഥം. സമുദ്രജലത്തിലെ സ്ഫുരണവിശേഷങ്ങൾ മാത്രമാണ് തിരയും നുരയുമെല്ലാം. അതുപോലെ സാക്ഷിചൈതന്യത്തിലെ സ്ഫുരണവിശേഷംതന്നെ ജീവനും. അതിനാൽ ജലധർമ്മങ്ങൾ തിരയിലെന്നപോലെ സാക്ഷിധർമ്മങ്ങൾ ജീവനിലും കാണപ്പെടുന്നുവെന്നു താല്പര്യം.

ലയേ ഫേനസ്യ തദ്ധർമ്മാ ദ്രവാദ്യാസ്യുസ്തരംഗകേ
തസ്യാപി വിലയേ നീരേ തിഷ്ഠന്ത്യേതേ യഥാ പുരാ. 45

സാരം:— തിര, നുര തുടങ്ങിയ ജലത്തിൻെറ വിവർത്തഭാവങ്ങളടങ്ങുമ്പോൾ അവയിൽ വ്യഞ്ജിച്ചിരുന്ന മാധുര്യാദി ജലധർമ്മങ്ങൾ ജലത്തിൽതന്നെ പണ്ടത്തെപ്പോലെ പ്രകാശിക്കുകയും ചെയ്യും. മാധുര്യാദി ജലധർമ്മങ്ങൾ ഉണ്ടാവുകയോ നശിക്കുയോ ചെയ്യുന്നില്ല. അവ എപ്പോഴും ഉള്ളതായിത്തന്നെ ഇരിക്കുന്നു.

തിര, നുര തുടങ്ങിയ നാമസ്ഫുരണങ്ങളാണ് ഇടസ്സുണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നത്. അതുപോലെ വ്യാവഹാരികാദി ജീവഭാവങ്ങരം ലയിക്കുമ്പോരം സാക്ഷിധർമ്മങ്ങളായ സച്ചിദാനന്ദങ്ങരം സാക്ഷിസ്വരൂപത്തിൽതന്നെ പണ്ടെന്നപോലെ പ്രകാശിക്കുന്നു. അവ ഉണ്ടാവുകയോ ഇല്ലാതാവുകയോ ചെയ്യുന്നില്ല. എപ്പോഴും ഉള്ളതായിതന്നെ ഇരിക്കുന്നു. ജീവസ്ഫുരണങ്ങളാണ് ചിലപ്പോഴുണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നത്.

പ്രാതിഭാസികജീവസ്യ ലയേ സ്യുഃ വ്യാവഹാരികേ
തല്ലയേ സച്ചിദാനന്ദാഃ പര്യവസ്യന്തി സാക്ഷിണി. 46

സാരം:— പ്രാതിഭാസികജീവൻ വ്യാവഹാരികജീവനിൽ ലയിക്കുമ്പോരം അതുവരെ പ്രാതിഭാസികനിൽ പ്രതിഫലിച്ചിരുന്ന സാക്ഷിധർമ്മങ്ങളാകുന്ന സച്ചിദാനന്ദങ്ങരം വ്യാവഹാരികജീവനിലും, അതും ലയിക്കുന്ന സമയത്ത് സാക്ഷിസ്വരൂപനായ പരമേശ്വരനിലും സച്ചിദാനന്ദങ്ങരം പ്രകാശിക്കുന്നു. സ്വതവേ സാക്ഷിധർമ്മങ്ങളാണ് സച്ചിദാനന്ദങ്ങരം. ഒരിക്കലും അവ സാക്ഷിസ്വരൂപിയായ പരമേശ്വരനെ വിട്ടുമാറുകയോ, മറെറാന്നിൽ പ്രതിഫലിക്കുകയോ ചെയ്യുന്നില്ല. എന്നാൽ ജീവത്വമാകുന്ന വിവർത്തഭാവം സ്ഫുരിച്ചപ്പോരം, ജീവൻ സാക്ഷി പരമാത്മാവിൽനിന്നു വേറെയാണെന്നും തോന്നുകയും, ആ തോന്നൽ ഹേതുവായിട്ടുതന്നെ ജീവസ്ഫുരണത്തിൽ സാക്ഷി ചൈതന്യം മറയപ്പെടുകയും ചെയ്തു. അങ്ങനെ സംഭവിച്ചതായി തോന്നപ്പെടുന്നുവെങ്കിലും പരമാർത്ഥത്തിൽ സാക്ഷിചൈതന്യത്തിൽനിന്നന്യമല്ലല്ലോ ജീവഭാവം. അതിനാൽ ജീവഭാവത്തിൽ കാണപ്പെടുന്ന സച്ചിദാനന്ദധർമ്മങ്ങരം പരമാത്മാവിൽതന്നെയാണ് പ്രകാശിക്കുന്നത്. അല്ലാതെ മറെറാന്നിലേക്കു പകർന്നിട്ടില്ല. ജീവഭ്രമം അവസാനിക്കുമ്പോരം അതുവരെ ജീവനിലുണ്ടായിരുന്നതാണെന്നു തോന്നപ്പെട്ടിരുന്ന സച്ചിദാനന്ദ ധർമ്മങ്ങരം സാക്ഷിസ്വരൂപനായ പരമാത്മാവിൽ ലയിച്ചുവെന്നതും കേവലം ഭ്രമംകൊണ്ട് തോന്നൽ മാത്രമല്ലാതെ പരമാർത്ഥമല്ല. സാക്ഷിസ്വരൂപിയായ പരമേശ്വരനു മറവോ, അവിടുത്തെ സച്ചിദാനന്ദധർമ്മങ്ങരംക്കു കുറവോ എപ്പോഴും സംഭവിക്കുന്നില്ലെന്നതാണ് പരമാർത്ഥം.

ശുഭം

വേദാന്തശാസ്ത്രത്തിലെ അദ്വൈത സിദ്ധാന്തത്തെ പല പ്രക്രിയകളിൽക്കൂടെ ശാസ്ത്രവും ആചാര്യന്മാരും അവതരിപ്പിച്ചിട്ടുണ്ട്. അവയിൽ ദൃഷ്ടിസൃഷ്ടിവാദം, അജാതവാദം, വ്യാവഹാരികവാദം എന്നീ മൂന്നു പ്രക്രിയകൾ ഏററവും പ്രാധാന്യമർഹിക്കുന്നവയാണെന്നു പറയാറുണ്ട്. ദൃഷ്ടിസൃഷ്ടിവാദ പ്രക്രിയയുടെ പ്രകാരാന്തരേണയുള്ള ഒരവതരണമാണ് ദൃക്ദൃശ്യവിവേകമെന്ന സുപ്രസിദ്ധമായ ഈ കൊച്ചു പ്രകരണം. ദൃക്കും ദൃശ്യവും, അല്ലെങ്കിൽ ദ്രഷ്ടാവും ദൃശ്യവും രണ്ടല്ല; അദ്വൈത തത്വത്തിൽ തോന്നപ്പെടുന്ന വിവർത്തഭ്രമമാണ്; ത്രിപുടീഭാവമെന്നാണ് ഇതുകൊണ്ടു സമർത്ഥിക്കുന്ന സിദ്ധാന്തവും. കേവലം നാല്പത്താറ് പദ്യങ്ങളെക്കൊണ്ട് ആ കാര്യം ഭംഗിയായി നിർവ്വഹിക്കപ്പെട്ടിരിക്കുന്നു ഈ ഗ്രന്ഥത്തിൽ. അതിനാൽ മുമുക്ഷുക്കൾക്കും വേദാന്തവിദ്യാർത്ഥികൾക്കും ഈ ഗ്രന്ഥം മഹത്തായൊരനുഗ്രഹം തന്നെയാണ്.



ദർശൻ പ്രിൻേറഴ്സ്, കുഴിത്തുറ